സുവിശേഷത്തിന്റെ
ആനന്ദം പകരാം...
സഭയുടെ ശുശ്രൂഷകളിൽ
പങ്കാളികളാകാം...

# ക്രൈസ്തവ കാഹളം

മലങ്കരസുറിയാനി കത്തോലിക്കാ സഭയിലെ
പ്രഥമ പ്രസിദ്ധീകരണം.



## വായിക്കുക
## വരിക്കാരാകുക
## പ്രചരിപ്പിക്കുക

നിങ്ങളുടെ ജീവിതത്തിലെ
സുപ്രധാന നിമിഷങ്ങൾ
കാഹളം വായനക്കാരുമായി
പങ്കുവയ്ക്കുക.




മാമോദീസ, ആദ്യകുർബാന സ്വീകരണം, വിവാഹം, വിവാഹവാർഷികം,
ചരമവാർഷികം, ഉപകാര സ്മരണ
എന്നിവയുടെ പരസ്യങ്ങൾ മിതമായ നിരക്കിൽ
കാഹളം പ്രസിദ്ധീകരിക്കുന്നു.

കൂടുതൽ വിവരങ്ങൾക്ക്
റവ. ഫാ. ജോബിൻ ജേക്കബ് കറുകയിൽ
സർക്കുലേഷൻ മാനേജർ
ഫോൺ 8281459112

# ക്രൈസ്തവ കാഹളം

ജൂലൈ 2015

വാല്യം 76 ലക്കം 7






**വിലാസം**
ക്രൈസ്തവ കാഹളം
സമന്വയ, പാസ്റ്ററൽ സെന്റർ
സെന്റ് മേരീസ് കാമ്പസ്
പട്ടം, തിരുവനന്തപുരം-4

## ഉള്ളടക്കം






# വിശ്രമമറിയാത്ത 22 വർഷങ്ങൾ

കൂടുതൽ അറിയുന്തോറും ഉള്ളിൽ അത്ഭുതത്തിന്റെ പുതിയ തിരികളാണ് തെളിയുന്നത്. അതാണ് മാർ ഈവാനിയോസ് തിരുമേനി. ദൈവത്തിന്റെ അത്ഭുതകരമായ കരസ്പർശം ലഭിച്ചിട്ടുള്ള പുണ്യജീവിതമാണ് ദൈവദാസൻ മാർ ഈവാനിയോസ് തിരുമേനിയുടേത്. നാമറിയുന്ന മാർ ഈവാനിയോസ് തിരുമേനി എം. എ. അച്ചൻ, പി.റ്റി. ഗീവർഗ്ഗീസ് എന്ന പ്രഗൽഭ വൈദികൻ, എം. ഡി. സെമിനാരി സ്കൂൾ പ്രിൻസിപ്പൽ, സെറാമ്പൂരിലെ പ്രൊഫസർ, ബഥനിയുടെ സ്ഥാപകൻ, ബഥനി മെത്രാപ്പോലീത്ത, പുനരൈക്യ പ്രസ്ഥാനത്തിന്റെ സ്ഥാപകൻ എന്നിവയാണ്. 1930 വരെ അഭിവന്ദ്യ പിതാവ് ഇതെല്ലാമായിരുന്നു. എന്നാൽ ഇതെല്ലാം ആയിരുന്നത് തന്നെ സ്നേഹിച്ച, പ്രോത്സാഹിപ്പിച്ച, അനേകായിരം ആളുകളുടെ നടുവിലായിരുന്നു. സ്വന്തം സമുദായത്തിന്റെ പിൻബലം പിതാവിനെ ശക്തിപ്പെടുത്തിയിട്ടുണ്ട്.

എന്നാൽ 1930–ൽ പുനരൈക്യ സംഭവത്തിനുശേഷം തിരുവനന്തപുരത്തെത്തിയ തിരുമേനിയെ പിന്നീടു കാണുന്നത് വിശ്രമമില്ലാതെ അത്യദ്ധ്വാനം ചെയ്യുന്ന അജപാലകനായിട്ടാണ്. പകലിന്റെ ദൈർഘ്യം സ്വയം കൂട്ടി, രാത്രിയെ പകലാക്കി മാറ്റി പിതാവ് അത്യദ്ധ്വാനം ചെയ്യുന്നതാണ് നാം കാണുന്നത്. ഒരു പക്ഷേ പിതാവിന്റെ ജീവിതത്തെക്കുറിച്ച് എഴുതപ്പെട്ട ചരിത്രങ്ങളിൽ ഇനിയും വേണ്ടത്ര ഗൗരവമായി പരാമർശിക്കപ്പെട്ടിട്ടില്ലാത്തതോ, ചർച്ച ചെയ്യപ്പെടാത്തതോ ആയ ചില ഏടുകളാണിവ. കഠിനാദ്ധ്വാനത്തിന്റെയും ത്യാഗത്തിന്റെയും കനൽ വഴികൾ താണ്ടിയപ്പോൾ പലപ്പോഴും പിതാവ് തന്റെ പ്രിയപ്പെട്ടവരുടെയിടയിൽ ഏറെ ഒറ്റപ്പെട്ടുപോയി. എന്നാൽ ദൈവത്തിന്റെ കൈകളിലെ ഉപകരണമാണെന്നു തിരിച്ചറിഞ്ഞപ്പോൾ, ഒരു അനാഥബാലനെപ്പോലെ താൻ പരിത്യക്തനായ സന്ദർഭങ്ങളിലൊന്നും പിതാവ് പതറിപ്പോയില്ല. ഏറ്റവും പ്രിയപ്പെട്ടവർ 'വഞ്ചകൻ' എന്ന് പരിഹസിച്ചപ്പോൾ, പിതാവിനറിയാമായിരുന്നു താൻ ആരേയും വഞ്ചിച്ചിട്ടില്ലായെന്ന്. തന്നോടുള്ള സ്നേഹത്തിന്റെ പാരമ്യത്തിൽ നഷ്ടദുഃഖത്താലായിരുന്നു അവർ അങ്ങനെ വിളിച്ചതെന്നും പിതാവിനറിയാമായിരുന്നു.

നീണ്ട ഇരുപത്തി രണ്ടു വർഷക്കാലം സഭയെ, പ്രത്യേകിച്ച് തിരുവനന്തപുരം അതിരൂപതയെ കെട്ടിപ്പടുക്കുവാൻ പിതാവ് ഏറ്റെടുത്ത ത്യാഗം നമുക്കു മറക്കുവാൻ കഴിയില്ല. എം.ഡി. സെമിനാരി സ്കൂളിന്റെ പ്രിൻസിപ്പൽ ആയിരിക്കുമ്പോൾ ആ സ്കൂളിനെകുറിച്ച് പിതാവിന് ഒരു സ്വപ്നമുണ്ടായിരുന്നു. എന്നാൽ ആ സ്വപ്നം സാക്ഷാൽക്കരിക്കപ്പെട്ടത് പിൽക്കാലത്ത് മാർ ഈവാനിയോസ് കോളേജ് സ്ഥാപിക്കപ്പെട്ടതോടുകൂടിയാണ്. ഒരു സർവ്വകലാശാലയുടെ തലത്തിലേക്ക് വളരുവാൻ പ്രാപ്തയായി ആ കലാലയം വളർന്നിരിക്കുന്നു. തിരുവനന്തപുരം അതിരൂപതയുടെ മുക്കിലും മൂലയിലും ചെറുതും വലുതുമായ അനേകം സ്കൂളുകൾ പിതാവ് സമാരംഭിച്ചു. മദ്രാസ്, തിരുവിതാംകൂർ സർവ്വകലാശാലകളില പൗരസ്ത്യഭാഷാ സമിതിയുടെ അദ്ധ്യക്ഷസ്ഥാനം മരണംവരേയും പിതാവ് വഹിച്ചിരുന്നു.



തിരുവനന്തപുരം നഗരത്തിൽ തന്റേതെന്നു പറയുവാൻ ആളും അർത്ഥവുമില്ലാതിരുന്ന കാലഘട്ടത്തിലാണ് പിതാവ് അതിരൂപതക്ക് അടിസ്ഥാനമിട്ട് ചുവടുറപ്പിച്ചത്. ഇന്ന് നാം ഈ നഗരത്തിൽ അനുഭവിക്കുന്ന അനേകം സൗകര്യങ്ങളുടെ നടുവിൽ, നിൽക്കുമ്പോൾ നമുക്ക് മറക്കാനാകില്ല, മാർ ഈവാനിയോസ് തിരുമേനിയെ, ഭരണാസിരാകേന്ദ്രം കൂടിയായ തിരുവനന്തപുരത്ത് ഒരു രാഷ്ട്രീയ ചിന്തകൻ എന്ന നിലയിൽ കൂടി പിതാവ് പരക്കെ അംഗീകരിക്കപ്പെട്ടിരുന്നു. സർ സി.പി.യെ പോലുള്ള രാഷ്ട്രതന്ത്രജ്ഞൻമാർക്ക് തിരുമേനിയോട് വ്യക്തിപരമായി വളരെ അടുപ്പമുണ്ടായിരുന്നു. വ്യക്തിപരമായ അടുപ്പങ്ങളെയൊക്കെ സഭയുടെ വളർച്ചക്കായി പിതാവ് മാറ്റിയെടുത്തു. അതിരൂപത വ്യാപിച്ചു കിടന്ന വിശാലമായ ഭൂപ്രദേശത്ത് ധാരാളം ഇടവക സമൂഹങ്ങൾ രൂപീകരിക്കുന്നതിന് പിതാവ് ഏറെ ക്ലേശങ്ങൾ സഹിച്ചു. അല്പം പോലും വിശ്രമിക്കാതെ ശക്തമായ അടിത്തറയിട്ട് സ്വന്തം കാലിൽ നിൽക്കുവാൻ അതിരൂപതയെ പ്രാപ്തമാക്കിയിട്ടാണ് പിതാവ് വിടവാങ്ങിയത്. പുനരൈക്യ സംഭവത്തിനുശേഷം പിതാവ് ജീവിച്ചത് തിരുവനന്തപുരത്താണ്. സഭയെ കെട്ടിപ്പടുക്കുവാൻ അത്യദ്ധ്വാനം ചെയ്തത് ഇവിടെയാണ്. പ്രേഷിത ആഭിമുഖ്യത്തിലേക്ക് അതിരൂപതയെ നയിച്ചു. ഇന്നും ആ ചൈതന്യം നഷ്ടപ്പെടാതെ മിഷനുകളിൽ ശുശ്രൂഷ ചെയ്യുവാൻ കഴിയുന്നത്, അതുപോലെ ശക്തമായ അടിത്തറ പിതാവ് നൽകിയതുകൊണ്ടാണ്. മലങ്കര സുറിയാനി കത്തോലിക്കാ സഭാ മക്കളെ സംബന്ധിച്ച് ഉള്ളിൽ അഭിമാനം തോന്നുന്ന നിമിഷങ്ങളാണ് തിരുവനന്തപുരത്തെ മാർ ഈവാനിയോസ് വിദ്യാനഗറും, ഏഷ്യയിലെ ഏറ്റവും വലിയ സ്കൂളായ പട്ടം സെന്റ് മേരീസും, ഈ രണ്ടു പ്രസ്ഥാനങ്ങൾക്കും അടിസ്ഥാനമിട്ട് വളർത്തിയത് അഭിവന്ദ്യ മാർ ഈവാനിയോസ് തിരുമേനിയാണ്. എണ്ണിയാൽ തീരാത്ത നന്മകളാണ് പിതാവ് നമുക്കു നൽകിയത്. ആരുടെയും മുന്നിൽ തല കുനിക്കാതെ നേരെ നിൽക്കുവാൻ നമുക്കു കഴിയുന്നുവെങ്കിൽ അതിനു പിന്നിൽ രാത്രിയുടെ യാമങ്ങളിൽ നെഞ്ചത്തടിച്ച് നിലവിളിച്ചു പ്രാർത്ഥിച്ച മാർ ഈവാനിയോസ് തിരുമേനിയും തിരുമേനിയുടെ വിശ്രമമില്ലാത്ത കഠിനാദ്ധ്വാനവും ഉണ്ട്. അതിനു മുകളിലാണ് നാം നില്ക്കുന്നത്. ഈ പുണ്യപിതാവിനായി ദൈവത്തിനു നന്ദി പറയാം.

**ഫാ. ബോവസ് മാത്യു**
ചീഫ് എഡിറ്റർ, 9447661943

# പിതൃമൊഴി



# ദൈവദാസൻ
# മാർ ഈവാനിയോസ്
## മലങ്കരയുടെ സമാധാന ദൂതൻ

മാർത്തോമ്മാ ശ്ലീഹായുടെ സുവിശേഷ പ്രവർത്തനങ്ങളാൽ ഭാരതത്തിൽ രൂപപ്പെട്ട ഒരേ വിശ്വാസ സമൂഹമായി ഭാരതത്തിലെ മാർത്തോമ്മാ ക്രിസ്ത്യാനികളുടെ സഭ മുന്നേറിയപ്പോൾ സഭാചരിത്രത്തിൽ കറുത്ത അദ്ധ്യായങ്ങൾ രചിച്ച് ഉദയംപേരൂർ സുന്നഹദോസും കൂനൻകുരിശുസത്യവും മാറി നിൽക്കുന്ന കാഴ്ച ഭാരതസഭാചരിത്ര പഠിതാവിന് വേദനയും ആശ്ചര്യവും സമ്മാനിക്കുന്നുവെന്നത് തികച്ചും സത്യം! തുടക്കത്തിൽ പഴയകൂറും പുത്തൻകൂറും എന്നതായും പിന്നീട് പല സഭകൾ എന്നതായും കലഹിക്കുന്ന, മത്സരിക്കുന്ന സഭാവിഭാഗങ്ങൾ! മലബാറിലെ സുറിയാനി സഭയും മലങ്കരയിലെ സുറിയാനി സഭയും എന്നു തുടങ്ങിയ വിഭജനം മലങ്കരയിൽ കൂടുതൽ വിഭജനങ്ങളിലേക്ക് വഴിതെളിച്ചു. ആത്മീകതയും സഭാജീവിതവും ഭൗതിക അധികാരത്തിനും തത്സബന്ധമായ ഭൗതീക ചിന്തകൾക്കും അധീനമായി. തത്ഫലമായി ഐക്യശ്രമങ്ങൾ ഒന്നൊന്നായി പരാജയപ്പെട്ടു. വിഭജനശേഷം സ്വാഭാവികമായി രൂപപ്പെട്ട ഐക്യചിന്തകൾ ഐക്യശ്രമങ്ങൾക്ക് ശക്തമായി ബലമേകി എങ്കിലും ഭൗതിക താൽപ്പര്യങ്ങൾ സഭയുടെ ഐക്യശ്രമങ്ങളെ കീഴ്പ്പെടുത്തി; അവ ഒന്നൊന്നായി പരാജയപ്പെട്ടു.

മാവേലിക്കരയിലെ പ്രശസ്തമായ പണിക്കർ വീട്ടിൽ ജനിച്ച് പിൽക്കാലത്ത് പുത്തൻകൂർ വിഭാഗത്തിലെ പ്രഥമ എം.എ. ബിരുദധാരി, ആദരണീയനായ പി.റ്റി. ഗിവർഗ്ഗീസ് പണിക്കർ വീട്ടിൽ അച്ചൻ, മലങ്കരയിലെ സഭയ്ക്ക് ദിശാബോധവും ആത്മീയ നവോൻമേഷവും പകരുവാൻ ദൈവത്താൽ അയയ്ക്കപ്പെട്ട സമാധാന ദൂതൻ. സെറാമ്പൂരിലെ തന്റെ ഔദ്യോഗിക ജോലി നിർവ്വഹിച്ചിരുന്ന എം.എ. അച്ചൻ തന്റെ ആഴമായ പ്രാർത്ഥനയുടെയും തപസ്സിന്റെയും വായനയുടെയും പഠനത്തിന്റെയും ഫലമായി പുതിയ ഉൾക്കാഴ്ചകളിലേക്കും ബോധ്യങ്ങളിലേക്കും നയിക്കപ്പെട്ടു. തന്റെ സഭയിൽ രൂപപ്പെടേണ്ട ഒരു ആത്മീയ നവോത്ഥാനത്തെക്കുറിച്ച് അദ്ദേഹം ദീർഘമായി ധ്യാനിച്ചു. സാർവ്വത്രിക സഭയിൽ ഓരോ കാലഘട്ടത്തിൽ രൂപപ്പെട്ട സന്യാസ പ്രസ്ഥാനങ്ങളും അവ കൊണ്ടുവന്ന ആത്മീയ നവീകരണവും അച്ചന് വലിയ പ്രചോദനമായി. സെറാമ്പൂരിലെ ജോലി ഉപേക്ഷിച്ച് നാട്ടിൽ തിരിച്ചെത്തിയ പി.റ്റി. ഗീവർഗ്ഗീസ് അച്ചൻ തന്റെ സഭയെക്കുറിച്ചുള്ള പ്രതീക്ഷകൾ ഗുരുതുല്യരായ ശ്രേഷ്ഠാചാര്യൻമാരുമായി പങ്കുവച്ചു. അവരുടെ അനുഗ്രഹാശിസുകളോടെ പെരുന്നാട്ടിലെ മുണ്ടൻമലയിൽ ബഥനിക്കു തിരി തെളിച്ചു. ഭിന്നതയിലും കലഹങ്ങളിലും കഴിഞ്ഞ സഭയിലെ ആയിരക്കണക്കിനു വിശ്വാസികൾക്കു പ്രതീക്ഷയുടെ പുളക വസന്തമായി. പ്രാർത്ഥനയ്ക്കും ധ്യാന

ത്തിനുമായി അവർ മൈലുകൾ താണ്ടി മുണ്ടൻമലയിലെത്തി. ഫാദർ പി. റ്റി. ഗീവർഗ്ഗീസ് ബഥനി മെത്രാനായി അഭിഷേകം ചെയ്യപ്പെട്ടു. ഗീവർഗ്ഗീസ് മാർ ഈവാനിയോസ് മെത്രാപ്പോലീത്താ പിന്നീട് അനേകർക്ക് പുത്തൻ പ്രതീക്ഷ കൾ നൽകി. സഭയുടെ രക്ഷകനെ, സമാധാന ദൂതനെ അവർ മാർ ഈവാനി യോസ് തിരുമേനിയിൽ കണ്ടു. എന്നാൽ സ്വയം ഒരു രക്ഷകൻ ആകാതെ ദൈവഹിതത്തിനു തന്നെതന്നെ സമർപ്പിക്കുവാനായിരുന്നു പിതാവിന്റെ തീരു മാനം. സാർവ്വത്രികമായ പരിശുദ്ധ കത്തോലിക്കാ സഭയോട് ഐക്യത്തിൽ പ്രവേശിച്ചുകൊണ്ടുമാത്രമേ സഭയെ നവീകരിക്കുവാനും വളർച്ചയിൽ മുന്നോ ട്ടുകൊണ്ടുപോകുവാനും കഴിയുകയുള്ളൂവെന്ന് പിതാവ് വിശ്വസിച്ചു. തന്റെ അധികാരികളുടെയും സഭാ സുനഹദോസിന്റെയും അനുവാദത്തോടെ പിതാവ് തന്റെ പുനൈരെക്യ പരിശ്രമങ്ങൾ ആരംഭിച്ചു. പിൻതുണ നൽകിയവർ പിന്നീട് പിൻമാറിയപ്പോഴും മാർ ഈവാനിയോസ് തിരുമേനി തന്റെ ബോധ്യങ്ങളും ദൈഹിതവുമനുസരിച്ച് മുന്നോട്ടുപോയി. ഒടുവിൽ തീരുമാനങ്ങളിലേ ക്കെത്തിച്ചേർന്നപ്പോൾ എല്ലാവരാലും പിതാവും പരിത്യക്തനായി, മലങ്കര പുന രൈക്യ പ്രസ്ഥാനത്തിന്റെ സ്ഥാപകനും, പ്രണേതാവും പ്രചാരകനുമായി പിതാവ് മാറി. സ്വന്തമായി ആരുമില്ലാതിരുന്ന, ഒന്നും ഇല്ലാതിരുന്ന തിരുവന ന്തപുരം നഗരത്തിൽ ശൂന്യതയിൽ നിന്നും പിതാവ് നമ്മുടെ സഭയെ കെട്ടിപ്പ ടുത്തു. വന്ദ്യ പിതാവ് നമ്മെ വേർപെട്ടിട്ട് 62 വർഷങ്ങൾ പിന്നിടുന്നു. വന്ദ്യ പിതാവിന്റെ ആത്മീക സാന്നിദ്ധ്യം ഇന്ന് നമുക്കേറെ ബലം പകരുന്നു. സ്വർഗ്ഗ ത്തിൽ നമുക്കൊരു അനുഗ്രഹീത മദ്ധ്യസ്ഥനുണ്ടെന്നുള്ള ബോദ്ധ്യം നമുക്ക് പകർന്നു നൽകുന്ന കരുത്ത് വർണ്ണനാതീതമാണ്.

ദൈവദാസൻ മാർ ഈവാനിയോസ് മെത്രാപ്പോലീത്തായുടെ 62-ാം ഓർമ്മ പ്പെരുന്നാൾ ആചരിക്കുന്നതിനായി വന്ദ്യപിതാവിന്റെ പട്ടത്തുള്ള കബറിങ്കലേക്ക് നാം സഭയായി ഒരുമിച്ചു വരുമ്പോൾ നമുക്ക് കരങ്ങൾ കൂപ്പി കർത്താവിനെ സ്തുതിക്കാം; അവിടുത്തോട് നന്ദി പറയാം. പുണ്യപിതാവിന്റെ കബറിടം നമുക്ക് എന്നും അനുഗ്രഹ സ്രോതസ്സാണ്. ദൈവദാസന്റെ നാമകരണ നടപ ടികളുടെ മേജർ അതിഭദ്രാസന തലത്തിലുള്ള കാനോനിക പരിശോധനകളും നടപടിയും അവസാനഘട്ടത്തിലേക്ക് എത്തിയിരിക്കുന്ന ഈ സന്ദർഭത്തിൽ ദൈവതിരുസന്നിധിയിൽ സഭയായി നമുക്ക് വീണ്ടും പ്രാർത്ഥിക്കാം. മലങ്കര സഭയുടെ സാർവ്വത്രികത എന്നത് ഒരു സ്വപ്നത്തിൽ നിന്ന് യാഥാർത്ഥ്യത്തി ലേക്ക് കൊണ്ടുവന്ന മലങ്കരയുടെ പ്രചാരകനും പ്രചോദകനുമായ ഈ പുണ്യ പിതാവിന്റെ കബറിലേക്കും അതിലൂടെ ദൈവം ഈ ജീവിതത്തിനും നൽകിയ സ്ഥിരീകരണത്തിലേക്കും നമുക്ക് ശ്രദ്ധ പ്രതിഷ്ഠിക്കാം. മലങ്കരയുടെ സമാ ധാനദൂതനെ ഹൃദയത്തിൽ ഓർത്ത് ഒരേ മനസ്സോടെ പ്രാർത്ഥിക്കാം:

"അനുഗ്രഹമായി തീരണം ഈ പെരുന്നാൾ"

നിങ്ങളുടെ പിതാവ്,

+Baselios Cleemis

**✠കർദ്ദിനാൾ ബസേലിയോസ് ക്ലീമീസ്**
മേജർ ആർച്ചുബിഷപ്പ്-കാതോലിക്കോസ്



# ദൈവദാസൻ
# മാർ ഈവാനിയോസ്
# തിരുമേനിയുടെ
# അന്തിമ വചസ്സുകളിൽ നിന്നും

കർത്താവിൽ പ്രിയരേ,

"നമ്മുടെ അസ്ഥിയിൽ നിന്നുള്ള അസ്ഥിയും മാംസത്തിൽ നിന്നുള്ള മാംസവുമായി കഴിഞ്ഞുവരുന്ന കേരളത്തിലെ അകത്തോലിക്കാ സഹോദരങ്ങളെപ്പറ്റി അതിയായ ഖേദം നമ്മുടെ ഹൃദയത്തിൽ ഈ സന്ദർഭത്തിലും ഉളവാകുന്നു. അവരുടെ പുനരൈക്യം സാധിച്ചു കാണുവാൻ നാം തീവ്രമായി അഭിലഷിച്ചു, അക്ഷീണം പരിശ്രമിച്ചു, നിരന്തരം പ്രാർത്ഥിച്ചു. എന്നാൽ അതിന്റെ പൂർത്തീകരണം കാണുവാൻ നമുക്ക് ഭാഗ്യം സിദ്ധിച്ചില്ല. ആസന്നഭാവിയിൽ നമ്മുടെ അഭിലാഷം സാധിതപ്രായമായിത്തീരുമെന്ന് നാം ആശാപൂർവ്വം വിശ്വസിക്കുകയും അതിനുവേണ്ടി കർത്താവിനോടു പ്രാർത്ഥിക്കുകയും ചെയ്യുന്നു.

കർത്താവിൽ പ്രിയരേ, "നീതിമാൻ ആരുമില്ല. ഒരുത്തൻ പോലുമില്ല" എന്ന് പരിശുദ്ധാരൂപി അരുളിച്ചെയ്യുന്നതിനാൽ നാമും വ്യത്യസ്ഥനല്ലല്ലോ. ഇക്കഴിഞ്ഞ ജീവിതകാലത്തിൽ നിങ്ങളിൽ ആരെയെങ്കിലും നാം സങ്കടപ്പെടുത്തുകയോ വിഷമിപ്പിക്കുകയോ ചെയ്തുപോയിട്ടുണ്ടെങ്കിൽ നിങ്ങൾ നമ്മോടു നമ്മുടെ രക്ഷകനെ ഓർത്ത് ക്ഷമിക്കണമെന്ന് നിങ്ങളുടെ സ്നേഹത്തോട് നാം അപേക്ഷിക്കുന്നു. അപ്രകാരം തന്നെ നമ്മോടും ആരെങ്കിലും അറിഞ്ഞോ അറിയാതെയോ എന്തെങ്കിലും ചെയ്തിട്ടുണ്ടെങ്കിൽ അവയെല്ലാം സ്നേഹമേറിയ ദൈവത്തിന്റെ നാമത്തിൽ നാമും വിസ്മരിക്കയും ക്ഷമിക്കയും ചെയ്യുന്നു.

നമ്മുടെ വത്സലമക്കളേ, "ഓരോരുത്തരും അന്യോന്യം പ്രാർത്ഥിക്കുവിൻ, എനിക്കുവേണ്ടിയും പ്രാർത്ഥിക്കുവിൻ" എന്ന ശ്ലീഹായുടെ പ്രബോധനമാണ് നാം ഇപ്പോൾ നിങ്ങൾക്ക് നല്കുന്നത്. ഈ രോഗത്താൽ നാം കടന്നുപോകയോ, അഥവാ, രോഗവിമുക്തനാകയോ ചെയ്താലും നിങ്ങളുടെ പ്രാർത്ഥനകൾ നമുക്ക് അമൂല്യമായ അഭയസ്ഥാനവും നിധിയുമായിരിക്കുമെന്ന് നാം കരുതുന്നു. "ഞാനോ നിവേദ്യമായി ഒഴിക്കപ്പെടുവാൻ പോകുന്നു. ഞാനഴിഞ്ഞുപോകേണ്ട സമയം അടുത്തു. ഞാൻ നല്ല പോർ പൊരുതു, ഓട്ടം തികച്ചു, വിശ്വാസം കാത്തു; ഇനിയും നീതിയുടെ കിരീടം എനിക്കായി വച്ചിരിക്കുന്നു; ആയതു നീതിയുടെ ന്യായാധിപതിയായ കർത്താവ് ആ ദിവസത്തിൽ എനിക്ക് നല്കും" എന്ന് വി. പൗലോസ് ശ്ലീഹാ പറഞ്ഞിട്ടുള്ളത് ബലഹീനനായ നമുക്ക് നമ്മുടെ അന്തിമനിമിഷത്തിൽ ആശ്വാസപ്രദമാകുവാൻ നിങ്ങൾ നമുക്കുവേണ്ടി മുട്ടിപ്പായി പ്രാർത്ഥിക്കുവിൻ. പ്രിയമുള്ളവരേ, നീതിയുടെ ആ കിരീടം പ്രാപിക്കുവാൻ നമുക്കെല്ലാവർക്കും പരിശ്രമിക്കാം.

നിങ്ങൾ കത്തോലിക്കരായിത്തീർന്നിരിക്കുന്നതിൽ അഭിമാനം കൊള്ളുവിൻ. നിങ്ങളുടെ ജീവിതവിശുദ്ധിയും സന്മാതൃകകളും അകത്തോലിക്കർക്ക് മാർഗ്ഗദീപമായി ഭവിക്കട്ടെ. നമ്മുടെ സ്നേഹനാഥനായ മിശിഹായെ നിങ്ങളിൽ നിങ്ങൾ പ്രതിബിംബിക്കുവിൻ. ഓരോരുത്തനും ഓരോ മിശിഹായായി രൂപാന്തരപ്പെടുവാൻ അഹമഹമികയാ പരിശ്രമിക്കുവിൻ. മാതാപിതാക്കന്മാർ തങ്ങളുടെ വത്സലസന്താനങ്ങളെ മിശിഹായ്ക്കുവേണ്ടി വളർത്തുന്നതിൽ ഉത്സുകരായി വർത്തിക്കട്ടെ. തങ്ങളുടെ ഓമനസന്താനങ്ങളുടെ ശാരീരികവളർച്ചയെക്കാൾ മിശിഹായിലുള്ള അവരുടെ ആത്മീയവളർച്ചയെ - വരപ്രസാദജീവിതത്തെ - മാതാപിതാക്കൾ വിലമതിച്ചു പ്രവർത്തിക്കട്ടെ. പ്രിയമക്കളേ, നിങ്ങളുടെ കുടുംബങ്ങൾ ഓരോന്നും നസ്രേത്തിലെ തിരുക്കുടുംബം പോലെ വരപ്രസാദത്തിന്റെയും, സമാധാനത്തിന്റെയും, ഐശ്വര്യത്തിന്റെയും അലംഘനീയ വാസസ്ഥലമായിരിക്കട്ടെ. മിശിഹാരാജൻ നിങ്ങളുടെ ഹൃദയങ്ങളിലും ഭവനങ്ങളിലും എന്നും വാഴുമാറാകട്ടെ!

അവസാനമായി നമ്മുടെ വിശ്വാസികളായ എല്ലാവരെയും നാം ഓർക്കുകയും ഏവർക്കുമായി നമ്മുടെ പൈതൃകാനുഗ്രഹങ്ങളെ അരുമരക്ഷകന്റെ അനുഗ്രഹവചസ്സോടുകൂടി നാം നല്കുകയും ചെയ്യുന്നു.

"എന്റെ പിതാവിനാൽ അനുഗ്രഹിക്കപ്പെട്ടവരേ, നിങ്ങൾ വന്ന് അകത്തു പ്രവേശിച്ച് ലോകാരംഭത്തിനു മുമ്പായി നിങ്ങൾക്കായി ഒരുക്കവെയ്ക്കപ്പെട്ടിരിക്കുന്നതും കണ്ണു കണ്ടിട്ടില്ലാത്തതും ഹൃദയം സങ്കൽപ്പിച്ചിട്ടില്ലാത്തതുമായ നിത്യസൗഭാഗ്യം അനുവദിച്ചുകൊള്ളുവിൻ" എന്ന സന്തോഷപ്രദവും ആശ്വാസദായകവുമായ ആ മനോഹരശബ്ദം കേൾക്കുവാൻ നമുക്കും, നിങ്ങൾക്കും, നമ്മുടെ പരേതരേവർക്കും സർവ്വശക്തനായ ദൈവം സംഗതിയാക്കട്ടെ!

ദൈവമായ മ്ശീഹാതമ്പുരാന്റെ അദൃശ്യമായ വലത്തുകൈ ബലഹീനനും പാപിയുമായി നമ്മുടെ കൈയ്യോടുകൂടെ നിങ്ങളുടെ മേൽ നീട്ടി ഞങ്ങളെയും നിങ്ങളുടെ പ്രിയകുടുംബങ്ങളേയും നിങ്ങളുടെ സകല പ്രയത്നങ്ങളേയും അനുഗ്രഹിക്കട്ടെ!

ആയത് ദൈവമാതാവായ വി. കന്യകാമറിയത്തിന്റെയും, ഇൻഡ്യയുടെ കാവൽക്കാരനായ മാർത്തോമ്മാശ്ലീഹായുടെയും, നമ്മുടെ നാമകരണമായ സ്വർണ്ണനാവുകാരൻ മാർ ഈവാനിയോസിന്റെയും, എല്ലാ വിശുദ്ധന്മാരുടെയും ശുദ്ധിമതികളുടെയും പ്രാർത്ഥനകളാൽ തന്നെ - ആമ്മീൻ.



**ദൈവദാസൻ മാർ ഈവാനിയോസ് തിരുമേനിയുടെ മൃതദേഹം വഹിച്ചുകൊണ്ടുള്ള വിലാപയാത്ര ആരംഭിക്കുന്നതിനുമുമ്പ് ചങ്ങനാശ്ശേരി മെത്രാപ്പോലീത്താ മാർ മാത്യു കാവുകാട്ടു തിരുമേനി നടത്തിയ പ്രസംഗമാണ് താഴെ ചേർക്കുന്നത്.**

"നല്ലവനും വിശ്വസ്തനുമായ ദാസാ, നിന്നെ ഭരമേല്പിച്ച ചെറിയ കാര്യങ്ങളിൽ നീ വിശ്വസ്ഥനായിരുന്നു. നിന്നിൽ ഞാൻ സന്തോഷിച്ചിരിക്കുന്നു. കർത്താവിന്റെ സന്തോഷത്തിൽ നീ പ്രവേശിച്ചാലും!"

മാന്യമഹാജനങ്ങളേ,

കർത്താവിന്റെ മുന്തിരിതോട്ടത്തിൽ സുദീർഘവർഷക്കാലം വേലചെയ്തശേഷം തന്റെ പ്രവർത്തനത്തിന്റെ കണക്കു കൊടുക്കുവാനായി ദൈവസന്നിധിയിലേക്ക് വിളിക്കപ്പെട്ട ഒരു മേല്പട്ടക്കാരന്റെ ചരമത്തിൽ ദുഃഖം രേഖപ്പെടുത്തുന്നതിനും അദ്ദേഹത്തിന്റെ അന്ത്യയാത്രയിൽ അദ്ദേഹത്തോടൊപ്പം കുഴിമാടം വരെ അനുഗമിക്കുന്നതിനും വേണ്ടിയാണല്ലോ നാമെല്ലാവരും ഇവിടെ സന്നിഹിതരായിരിക്കുന്നത്. അദ്ദേഹത്തിന്റെ ആത്മവിശ്രാന്തിക്കായി പ്രാർത്ഥിക്കുന്നതിനും വേണ്ടിക്കൂടെയാണ് നാം ഇവിടെ വന്നുചേർന്നിരിക്കുന്നത്. നമ്മിൽ പലരോടും ബന്ധപ്പെട്ട, പരിചയപ്പെട്ട, പ്രിയപ്പെട്ട ഒരു മേല്പട്ടക്കാരനാണ് ഇന്നു നമ്മിൽ നിന്നും വേർപെട്ടിരിക്കുന്നത്. അദ്ദേഹത്തിന്റെ വിയോഗത്തിൽ നാം അകമഴിഞ്ഞു ദുഃഖിക്കുന്നതോടൊപ്പംതന്നെ ആ വീര സേവനങ്ങളെ പറ്റി ചിന്തിക്കുമ്പോൾ നാം അഭിമാനം കൊള്ളുകയും ചെയ്യുന്നതാണ്. ധിഷണാവിലാസവും സർവ്വവിഷയങ്ങളിലും പാടവവും നിറഞ്ഞ തിരുമേനി തനിക്കു ദൈവത്തിൽ നിന്ന് അനുഗ്രഹപൂർവ്വം ലഭിച്ച താലന്തുകളെ കുഴിച്ചുമൂടുകയല്ല ചെയ്തത്. പിന്നെയോ, ചെറുപ്പം മുതൽത്തന്നെ ആ താലന്തുകളുടെ വികസനത്തിനായി അദ്ദേഹം അശ്രാന്തം പരിശ്രമിച്ചു. അരശതാബ്ദത്തിനു മുമ്പു ലഭിച്ച സമുന്നതമായ സർവ്വകലാശാലബിരുദം കൊണ്ട് ലഭിക്കാവുന്ന ഉന്നതമായ ലൗകികസ്ഥാനമാനങ്ങളുടെ പുറകേ തിരുമേനി പരക്കം പായുകയല്ല ചെയ്തത്. വേണമെങ്കിൽ ഏതു നിലയിൽ എത്തുന്നതിനും കഴിയുമായിരുന്ന ഒരു വ്യക്തിയായിരുന്നു തിരുമേനി. പക്ഷേ, ലൗകികമായ സ്ഥാനമാനങ്ങളുടെ അനശ്വരത നേരത്തെതന്നെ അദ്ദേഹത്തിനു ബോദ്ധ്യപ്പെട്ടു. അവയെല്ലാം തനിക്ക് ഈ കഴിവു നല്കിയ ദൈവത്തിനായി പരിത്യജിച്ചു. സഭയുടെ ഉന്നമനത്തിനുവേണ്ടി അദ്ദേഹം പരിശ്രമിച്ചു. മതാചാര്യത്തിന്റെ മഹനീയത അദ്ദേഹം മനസ്സിലാക്കി. തനിക്കു ലഭിച്ചിട്ടുള്ള ആദ്ധ്യാത്മികതാലന്തുകൾ അവിടുന്ന് വർദ്ധിപ്പിച്ചു. ബ്രഹ്മചര്യത്വത്തിന്റെ മഹനീയത അദ്ദേഹം മനസ്സിലാക്കി. തനിക്കു ലഭിച്ചിട്ടുള്ള ആദ്ധ്യാത്മികതാലന്തുകൾ അവിടുന്ന് വർദ്ധിപ്പിച്ചു. ബ്രഹ്മചര്യത്വത്തിന്റെ മഹനീയത മനസ്സിലാക്കി അതിലേക്ക് മറ്റുള്ളവരെ ആകർഷിച്ച ഈ മഹാത്മാവിന്റെ ആദ്ധ്യാത്മിക ധിഷണാവിലാസം അവിടെയും അവസാനിച്ചില്ല.

പിതാക്കന്മാരുടെ വിശ്വാസകേന്ദ്രമായ കത്തോലിക്കാസഭയിലേക്ക് തിരികെ വരണമെന്ന് അദ്ദേഹത്തിന്റെ ആത്മാവ് അദ്ദേഹത്തോട് ആവശ്യപ്പെട്ടു. ഇദ്ദേഹം കത്തോലിക്കാസഭയെ സമീപിക്കുവാൻ തുടങ്ങി. കേരളസഭാചരിത്രത്തിലെ ഒരു നാഴികക്കല്ലാണ് "പുനരൈക്യപ്രസ്ഥാനം". കത്തോലിക്കാസഭയുടെ കവാടത്തിൽ അവിടുന്ന് കാലുവെച്ചത് സംഘട്ടനങ്ങളുടെയും പ്രതിബന്ധങ്ങളുടെയും സമരത്തിൽ കൂടിയാണ്. കാർഡിനൽ ന്യൂമാനെപ്പോലെ അദ്ദേഹം കരഞ്ഞിട്ടുണ്ടായിരിക്കണം "എന്നെ മുട്ടുന്ന ഇരുളിൽനിന്നും സാന്ത്വനപ്രകാശമേ! എന്നെ നയിച്ചാലും" എന്ന്. തന്നോടുകൂടെ അതുവരെ ഉണ്ടായിരുന്നവർ എല്ലാവരും തന്റെ കൂടെ വരണമെന്നും അദ്ദേഹം ആഗ്രഹിച്ചിരുന്നു. എന്നാൽ ഓരോ വ്യക്തിയുടെയും ആന്തരികമായ പ്രചോദനങ്ങളിൽ

ഇടപെടുവാൻ തിരുമേനി സന്നദ്ധത പ്രദർശിപ്പിച്ചില്ല. തിരുമേനിയെ നല്ല ഒരു സംഘം വിശ്വാസികൾ അനുഗമിച്ചു. മറ്റുള്ളവരുടെ ആന്തരികമൂല്യങ്ങളെ ചോദ്യം ചെയ്യുവാൻ ശ്രമിക്കാതെ ആത്മാർത്ഥമായി താൻ വിശ്വസിച്ചിരുന്നതിനനുസരിച്ച് പ്രവർത്തിക്കുവാൻ മാത്രമാണ് അവരെ അദ്ദേഹം ഉപദേശിച്ചത്. മാർ ഈവാനിയോസ് തിരുമേനി തന്റെ വിയർപ്പുതുള്ളികള കൊണ്ട് നനച്ച്, തന്റെ രക്തം വളമായി നല്കി വളർത്തിയ ആ തൈച്ചെടി ഇന്നു വളർന്ന് പുഷ്പിച്ചുനില്ക്കുന്നതായിട്ടാണ് നാം കാണുന്നത്. വിനയാന്വിതവും, ആകർഷകവുമായ എല്ലാ സൗശീല്യഗുണങ്ങളും വിടർന്നു നില്ക്കുന്ന മാർ ഗ്രീഗോറിയോസ് തിരുമേനിയെ കണ്ടുകൊണ്ട് അദ്ദേഹം മരിച്ചു. തനിക്കു ചേർന്ന ഒരു പിൻഗാമിയെ ലഭിച്ചതിൽ തിരുമനസ്സുകൊണ്ട് ചാരിതാർത്ഥ്യം അടയുന്നുണ്ടായിരിക്കും. മലങ്കര റീത്തു മുഴുവൻ അധികാരം കൊള്ളുന്ന അദ്ദേഹത്തെ തന്റെ കൈകൊണ്ടു തന്നെ വാഴിക്കുന്നതിനും തിരുമേനിക്കു കഴിഞ്ഞു.

ദൈവം തന്നെ ഏല്പിച്ച കർത്തവ്യഭാരങ്ങളും വഹിച്ചുകൊണ്ട് തിരുമേനി നല്ല ഓട്ടം ഓടി. പക്ഷേ അദ്ദേഹം തളർന്നില്ല. "കർത്താവേ, നിന്റെ ദാസനെ ഇനിയും സമാധാനത്തിൽ വിടണമേ!" എന്ന് അദ്ദേഹത്തിന് പറയുവാൻ കഴിയുമായിരുന്നു. അത്ര ശ്രമകരമായിരുന്നു അവിടുത്തെ ജീവിതം.

കത്തോലിക്കാസഭയ്ക്ക്, അല്ല, ക്രൈസ്തവർക്ക് ഒരുജ്ജ്വലതാരമാണ് ഇന്ന് നഷ്ടപ്പെട്ടിട്ടുള്ളത്. മതകാര്യങ്ങളിലും, വിദ്യാഭ്യാസ മണ്ഡലത്തിലും ഒരുപോലെ ശോഭിച്ച ഒരു താരമായിരുന്നു അവിടുന്ന് അനവധി ദൈവാലയങ്ങൾ അവിടുന്ന് സ്ഥാപിച്ചിട്ടുണ്ട്. ആ ദൈവാലയത്തിൽ നിന്ന് ഉയരുന്ന ഈശ്വരസ്തുതികൾ എപ്പോഴും അവിടുത്തേക്ക് ആശ്വാസമരുളും.

വിദ്യാഭ്യാസരംഗത്തുള്ള പ്രവർത്തനങ്ങളും അഭിനന്ദനീയമാണ്. എത്രയെത്ര പള്ളിക്കൂടങ്ങളാണ് അവിടുത്തെ ശ്രമങ്ങളുടെ സാക്ഷ്യം വഹിച്ചുകൊണ്ട് ഉയർന്നു പ്രശോഭിക്കുന്നത്! എത്രയെത്ര കുട്ടികളാണ് ആ സ്കൂളുകളിൽ നിന്നും വിജ്ഞാനം സ്വീകരിച്ചു പുറത്തേയ്ക്ക് വരുന്നത്! അതിനേക്കാൾ മഹത്തരമാണല്ലോ വിവിധ സന്ന്യാസാശ്രമങ്ങളുടെ സ്ഥാപനം.

ഇന്ന് നമുക്ക് നഷ്ടപ്പെട്ടിരിക്കുന്ന ദേഹം സകലരുടെയും ബഹുമാനാദരവുകൾ സമാർജ്ജിച്ചിരുന്നു. യൂറോപ്പ്, അമേരിക്ക മുതലായ സ്ഥലങ്ങളിൽ ചെല്ലുമ്പോൾ അറിയുവാൻ സാധിക്കും അദ്ദേഹത്തെ അവർ എത്ര ബഹുമാനപൂർവ്വകമാണ് കരുതിയിരിക്കുന്നതെന്ന്. യൂറോപ്പിലെയും അമേരിക്കയിലെയും പ്രശസ്ത എഴുത്തുകാർ പോലും അദ്ദേഹത്തെ വാഴ്ത്തി എഴുതിയിട്ടുള്ളതായി നാം കാണുന്നു. ഇങ്ങനെ എവിടെയെല്ലാം അദ്ദേഹം പ്രവർത്തിച്ചുവോ അവിടെയെല്ലാം അദ്ദേഹത്തിന്റെ വ്യക്തിത്വത്തിന്റെ മായാത്ത മുദ്ര പതിക്കുകയുണ്ടായി. റോമിൽ നടന്ന ഒരു സംഭവംകൂടി ഞാൻ പറഞ്ഞുകൊള്ളട്ടെ. ഞാൻ റോമിൽ ചെന്നപ്പോൾ അവിടെ വന്നിരുന്നവർ പലരും തിരുമേനിയുടെ കുശലത്തെപ്പറ്റി എന്നോടു ചോദിക്കുകയുണ്ടായി. അമേരിക്കൻ സർവ്വകലാശാലയിൽ നിന്ന് അദ്ദേഹത്തിന് ഡോക്ടർ ബിരുദം ലഭിക്കുകയും ചെയ്തു.

മഹാന്മാർ മരിച്ചാലും അവരുടെ പ്രവർത്തനങ്ങളിൽ അവർ ജീവിക്കും. ഇദ്ദേഹത്തിന്റെ സേവനത്തിന്റെ സ്മാരകങ്ങൾ ആ ഓർമ്മയെ നിലനിർത്തുന്നു. ദൈവാലയങ്ങളിൽ നിന്നും അനവരതം പ്രാർത്ഥനാസ്തുതികൾ ഉയരുമ്പോൾ, സ്കൂളുകളിൽ നിന്നും സംസ്കാരസമ്പന്നരായി വിദ്യാർത്ഥികൾ പുറത്തേക്കിറങ്ങുമ്പോൾ തിരുമേനി എപ്രകാരമാണ് വിസ്മരിക്കപ്പെടുക! അദ്ദേഹം സ്ഥാപിച്ച കന്യാസ്ത്രീമഠങ്ങളിലെയും ആശ്രമങ്ങളിലെയും കന്യകകളും സന്ന്യാസികളും അദ്ദേഹത്തെ മറക്കുമോ? തീർച്ചയായും ഇല്ല. അവരുടെ പ്രവർത്തനങ്ങൾ അദ്ദേഹത്തിന്റെ പ്രശസ്തിയെയും പ്രാഗല്ഭ്യത്തെയും വിളിച്ചറിയിക്കതന്നെ ചെയ്യും.

ഇങ്ങനെ അദ്ദേഹം തന്റെ ജോലി പൂർത്തിയാക്കി സമാധാനത്തിൽ മരിച്ചു. നാം സ്നേഹിച്ചു ബഹുമാനിച്ചു വന്നിരുന്ന അദ്ദേഹം തെരഞ്ഞെടുക്കപ്പെട്ടിരിക്കുന്നവരുടെ സ്വർഗ്ഗീയാനുഗ്രഹത്തിലേക്കു പ്രവേശിച്ചു. അദ്ദേഹത്തിന്റെ ആത്മശാന്തിക്കായി തുടർന്നു നമുക്കു പ്രാർത്ഥിക്കാം.



കവർസ്റ്റോറി

# ദൈവദാസൻ മാർ ഈവാനിയോസ് പിതാവിന്റെ ആദ്ധ്യാത്മിക ജീവിതമാനങ്ങൾ

**ഫാ. ജോർജ്ജ് തോമസ് കല്ലുങ്കൽ ഒ.ഐ.സി.**



**ആമുഖം**

താൻ ജീവിച്ച കാലഘട്ടത്തിനതീതമായി ചിന്തിച്ചു കടന്നുപോയ മഹദ്വ്യക്തിത്വമാണ് ദൈവദാസൻ മാർ ഈവാനിയോസ് പിതാവിന്റേത്. രണ്ടാം വത്തിക്കാൻ കൗൺസിലിലും അതിനുശേഷവും ഉരുത്തിരിഞ്ഞു വന്നുകൊണ്ടിരിക്കുന്ന ദൈവശാസ്ത്രം, സഭാവിജ്ഞാനീയ സമർപ്പിതജീവിത മേഖലകളിലെ ചിന്താധാരകളും ആഭിമുഖ്യങ്ങളും അപഗ്രഥിച്ചു നോക്കുമ്പോൾ പ്രസ്തുത മേഖലകളിൽ പിതാവ് നല്കിയ ദർശനങ്ങളുടെ ആനുകാലിക പ്രാധാന്യവും പ്രസക്തിയും സുവിദിതമാണ്. ഈ വസ്തുത അഭിവന്ദ്യ പിതാവിന്റെ ആദ്ധ്യാത്മിക ജീവിത ദർശനങ്ങളിലും ശക്തമായി തെളിഞ്ഞു നില്ക്കുന്നു. സമഗ്രമായ ഒരാദ്ധ്യാത്മികവീക്ഷണവും അതിനനുസൃതമായ ജീവിതശൈലിയുമാണ് പിതാവ് സഭയ്ക്കു നല്കിയ വിലപ്പെട്ട പൈതൃകം. പിതാവിന്റെ ആദ്ധ്യാത്മിക ജീവിതദർശനത്തിന്റെ ചില അടിസ്ഥാനമാനങ്ങളിലേക്കുള്ള ഒരു എത്തിനോട്ടം മാത്രമാണ് ഈ ലേഖനത്തിലൂടെ ലക്ഷ്യമിടുന്നത്.

### പക്വവും വിശാലവുമായ ആദ്ധ്യാത്മികത

ആദ്ധ്യാത്മികതയെ ചില തലങ്ങളിൽ മാത്രം ഒതുങ്ങി നിർത്തുന്ന പരമ്പരാഗതമായ കാഴ്ചപ്പാടാണ് ഇന്ന് പൊതുവെ നിലവിലുള്ളത്. ചില പ്രാർത്ഥനകൾ നടത്തുക, ധ്യാനകേന്ദ്രങ്ങളിൽ പോകുക, ഞായറാഴ്ച പള്ളിയിൽ പോകുക, ചില ഭക്താഭ്യാസങ്ങളനുഷ്ഠിക്കുക, നേർച്ചകാഴ്ചകൾ നല്കുക മുതലായ ഏതാനും കാര്യങ്ങളിൽ ഒതുങ്ങി നില്ക്കുന്ന ആദ്ധ്യാത്മികതയെക്കുറിച്ചുള്ള ഒരു പാർശ്വവീക്ഷണമാണിത്. ആദ്ധ്യാത്മികത ആത്യന്തികമായി ദൈവ-മനുഷ്യ-പ്രപഞ്ച ബന്ധത്തിന്റെ സമ്യക്കായ സംയോജനത്തിന്റെ തലമാണ്. മനുഷ്യന്റെ പാപംമൂലം ഈ ബന്ധത്തിലുണ്ടായ ശിഥിലത നീക്കം ചെയ്ത് പൂർവ്വാവസ്ഥയിൽ എത്തിച്ചേരുക എന്നതാണ് ആദ്ധ്യാത്മികതയുടെ അടിസ്ഥാനലക്ഷ്യം. ഈ ബന്ധത്തിലുണ്ടായ തകർച്ചയുടെ ദൂഷ്യഫലങ്ങളാണ് ഇന്ന് മനുഷ്യരും പ്രകൃതിയും അനുഭവിച്ചുകൊണ്ടിരിക്കുന്നത്. ഈ ബന്ധം പുനസ്ഥാപിക്കുന്നതിനാണ് ദൈവം മനുഷ്യനായി അവതരിക്കുന്നതും മനുജകുലത്തെയും പ്രപഞ്ചത്തെയും വീണ്ടെടുത്തതും. ദൈവ-മനുഷ്യ-പ്രപഞ്ച ബന്ധത്തിലെ സന്തുലിതാവസ്ഥയുടെ അനുഭവത്തെയാണ് രക്ഷയുടെ അനുഭവം എന്നു പറയുന്നത്.

രക്ഷയുടെ ഈ അനുഭവം ഈ ലോകത്തിൽ തന്നെ ആരംഭിക്കുന്നു. ദൈവരാജ്യം ഇവിടെത്തന്നെയാണെന്ന അനുഭവമാണത്. ഇവിടെനിന്നാണ് പലലോകത്തേക്കു കടക്കുന്നത്. അതുകൊണ്ട് ഈ ലോകത്തിൽ ദൈവം ഭരമേല്പിച്ചിട്ടുള്ള ദൗത്യനിർവ്വഹണവുമായി രക്ഷയുടെ ഈ അനുഭവം ബന്ധപ്പെട്ടുകിടക്കുന്നു. ഈ ലോകത്തിലെ യാഥാർത്ഥ്യങ്ങളോട് ക്രിയാത്മകമായ ഒരു സമീപനം നമ്മിൽ നിന്ന് ആവശ്യപ്പെടുന്നു. മറിച്ചുള്ള നിഷേധാത്മകമായ സമീപനം ദൈവികപദ്ധതിക്കു വിരുദ്ധമാണ്.

ദൈവ-മനുഷ്യ-പ്രപഞ്ചബന്ധത്തിലൂന്നിയ ആദ്ധ്യാത്മികതയുടെ വിശാലമായ ഒരു കാഴ്ചപ്പാടാണ് മാർ ഈവാനിയോസ് പിതാവ് പുലർത്തിയിരുന്നതെന്ന് തന്റെ ജീവിതം സാക്ഷിക്കുന്നു. ചില നിയമങ്ങളിലും ആചാരാനുഷ്ഠാനങ്ങളിലും മാത്രം ഒതുങ്ങിക്കൂടിയ ആദ്ധ്യാത്മികതയോ ജീവിതശൈലിയോ ആയിരുന്നില്ല പിതാവിന്റേത്. ഈ ലോകത്തെയും ലോകയാഥാർത്ഥ്യങ്ങളെയും ദൈവവും മനുഷ്യനുമായുള്ള തന്റെ ബന്ധത്തിന്റെ പശ്ചാത്തലത്തിൽ ക്രിയാത്മകമായി കാണുവാനും അവയോടു പ്രതികരിക്കുവാനും പിതാവിനു സാധിച്ചു. പിതാവിന്റെ ശ്രദ്ധേയമായ ഈ കാഴ്ചപ്പാടിൽ ആത്മീകം-ഭൗതികം-ശാരീരികം-ആത്മീകം, ഇഹലോകം-പരലോകം, ശരീരം-ആത്മാവ് ഇവയെല്ലാം അന്യപ്പെട്ടു നില്ക്കുന്ന പരസ്പര വിരുദ്ധമായ യാഥാർത്ഥ്യങ്ങളായിരുന്നില്ല. ഇവ തമ്മിൽ പരസ്പര ബന്ധമില്ലാത്തതും മൂർച്ചയേറിയതുമായ വേർതിരിവിനു സ്ഥാനമില്ല, ഒന്ന് സ്വീകാര്യവും മറ്റേത് അസ്വീകാര്യമായി പരിഗണിക്കപ്പെട്ടില്ല. മറിച്ച് അവയെല്ലാം പരസ്പര പൂരകങ്ങളായ യാഥാർത്ഥ്യങ്ങളായിട്ടാണ് അംഗീകരിക്കപ്പെട്ടത്.

എന്റെ രക്ഷ, എന്റെ മാത്രം രക്ഷ എന്ന തികച്ചും വൈയക്തികമായ കാഴ്ചപ്പാടായിരുന്നില്ല മാർ ഈവാനിയോസ് പിതാവിനുണ്ടായിരുന്നത്. എല്ലാവരെയും ഇതിലേക്കു കൊണ്ടുവരണം, എല്ലാവരും അതിൽ പങ്കുകാരാവണം എന്നദ്ദേഹം തീവ്രമായി ആഗ്രഹിച്ചു. പിതാവിന്റെ വിശാലമായ ഈ കാഴ്ചപ്പാടിൽ മറ്റു മതങ്ങളെയും അതിൽ ആവിർഭവിച്ചിരിക്കുന്നു. ആത്മീയ സത്യങ്ങളെയും ഉൾക്കൊള്ളാൻ അദ്ദേഹം പ്രചോദിതനായി. രക്ഷ എന്നത് മനുഷ്യന്റെ സമഗ്രവികസനവും വിമോചനവുമാണെന്ന് പിതാവ് വ്യാഖ്യാനിക്കുകയും അതു പ്രാവർത്തികമാക്കാൻ ശ്രമിക്കുകയും ചെയ്തു.

### വചനാധിഷ്ഠിതമായ ആദ്ധ്യാത്മികത

ക്രൈസ്തവ ആദ്ധ്യാത്മികതയുടെ അടിസ്ഥാനം എന്നും എവിടെയും ദൈവവചനം തന്നെയാണ്. ദൈവം മനുഷ്യനോടു സംസാരിക്കുന്ന ഭാഷയാണത്. ആത്മീയ ജീവിതം ദൈവാത്മാവിലുള്ള ജീവിതമാണ്. ദൈവവചനം ആത്മാവിന്റെ വെളിപ്പെടുത്തലുകളാണ്. പ്രവാചകന്മാരിലൂടെയും അപ്പസ്തോലന്മാരിലൂടെയും എല്ലാറ്റിലുമുപരി സുവിശേഷങ്ങളിലൂടെയും ദൈവത്തിന്റെ ആത്മാവ് ദൈവഹിതം നമുക്കു വെളിപ്പെടുത്തിതരുന്നു. തിരുവചനത്തിലൂടെയുള്ള ഈ വെളിപ്പെടുത്തലുകളാണ് ദൈവ-മനുഷ്യ-പ്രപഞ്ചബന്ധത്തിന്റെ മാനദണ്ഡമായി എല്ലായിടത്തും എപ്പോഴും നിലകൊള്ളുന്നത്.

ഈ അടിസ്ഥാനത്തിന്മേലാണ് മാർ ഈവാനിയോസ് പിതാവ് തന്റെ ആദ്ധ്യാത്മിക, ജീവിതസൗധം പടുത്തുയർത്തിയത്. "നിന്റെ വചനം എന്റെ കാലുകൾക്കു വിളക്കും ഊടുവഴികൾക്കു പ്രകാശവുമാകുന്നു" എന്ന അനുഭവം പിതാവിന്റെ ആദ്ധ്യാത്മിക വീക്ഷണങ്ങൾക്ക് മിഴിവേകി. എല്ലാക്കാര്യങ്ങളിലും പിതാവ് പരമമായി ആശ്രയിച്ചിരിക്കുന്നത് ദൈവവചനത്തെയാണ്. എല്ലാം ശോധന ചെയ്തു നോക്കുന്ന ഉരകല്ലായിട്ടാണ് ദൈവവചനത്തെ കണ്ടിരുന്നത്. ദൈവവും മനുഷ്യനും തമ്മിലുള്ള അകലം കുറച്ച് ദൈവത്തോടു മനുഷ്യനെ അടുപ്പിക്കുന്ന അടുത്ത മാർഗ്ഗം എന്നാണ് ദൈവവചനത്തെ വിശേഷിപ്പിക്കുന്നത്.

തന്റെ ആദ്ധ്യാത്മിക ജീവിതത്തിനാവശ്യമായവയെല്ലാം പിതാവ് ആർജ്ജിച്ചിരിക്കുന്നത് ധ്യാനാത്മകമായ വചനവായനയിലൂടെയായിരുന്നു. ജീവിതബന്ധിയായ ജിവിതത്തിന്റെ ഗതിവിഗതികളെ, ബന്ധങ്ങളെ, പ്രായോഗികതയെ സ്വാധീനിച്ചു നിയന്ത്രിക്കുന്ന വചനവായനയും ധ്യാനവുമാണ് പിതാവ് നടത്തിയത്. ഏതു പ്രധാന കാര്യത്തിലേർപ്പെടുന്നതിനു മുൻപും വേദവായനയിലൂടെ പ്രചോദനം ഉൾക്കൊള്ളുമായിരുന്നു. പ്രതീകാത്മകമായി പറഞ്ഞാൽ ദൈവവചനം പിതാവിന്റെ "പൂജ്യഭക്ഷണമായിരുന്നു". ചുരുക്കത്തിൽ ദൈവവചനമാകുന്ന ഉറപ്പുള്ള പാറമേൽ ഉറപ്പിക്കപ്പെട്ട ഒരദ്ധ്യാത്മിക ദർശനമായിരുന്നു മാർ ഈവാനിയോസ് പിതാവിന്റേത്.

### ആരാധനക്രമാധിഷ്ഠിതമായ ആദ്ധ്യാത്മികത

പൗരസ്ത്യ ക്രിസ്തീയാദ്ധ്യാത്മികത ആരാധനക്രമത്തിൽ കേന്ദ്രീകരിച്ചുള്ളതാണ്. ദൈവവുമായുള്ള മനുഷ്യബന്ധം പ്രകടമാക്കുന്നതും ആഴപ്പെടുന്നതും ദൈവാരാധനയിലാണ്. ഇതിന്റെ ഫലമായിട്ടാണ് മനുഷ്യരോടും ഈ പ്രപഞ്ചത്തോടുമുള്ള ബന്ധം നിലനില്ക്കുന്നതും ഫലദായകമാകുന്നതും. ക്രിസ്തുവിലൂടെയുള്ള രക്ഷാ

കരദൗത്യവും പ്രവർത്തനങ്ങളും ഓർമ്മിക്കപ്പെടുന്നതും അനുഷ്ഠിക്കപ്പെടുന്നതും ആവിഷ്കരിക്കപ്പെടുന്നതും ആരാധനാക്രമത്തിലൂടെയാണ്. അതിൽ പങ്കചേർന്നു കൊണ്ടാണ് മനുഷ്യൻ രക്ഷയുടെ അനുഭവത്തിലേക്കു കടന്നുവരുന്നത്. അതുകൊണ്ടാണ് ആരാധനക്രമമാകുന്ന അത്യുച്ചസ്ഥാനത്തേക്കാണ് സഭയുടെ പ്രവർത്തനം തന്നെ തിരിഞ്ഞിരിക്കുന്നതെന്നും, അവിടെ നിന്നാണ് അവളുടെ ശക്തി മുഴുവൻ നിർഗ്ഗളിക്കുന്നതെന്നു സഭ പഠിപ്പിക്കുന്നത്. ഈ പശ്ചാത്തലത്തിൽ, മനുഷ്യന്റെ വിശുദ്ധീകരണവും ദൈവമഹത്വവും സാധിക്കുന്ന സഭയുടെ മഹത്തായ ജോലിയായി ആരാധനക്രമാനുഷ്ഠാനങ്ങൾ മാറുന്നു.

അന്ത്യോക്യൻ സുറിയാനി പാരമ്പര്യത്തിൽ ജനിച്ചു വളർന്നു രൂപപ്പെട്ട മാർ ഈവാനിയോസ് പിതാവിന് ആരാധനക്രമത്തിൽ നിന്ന് വേർപെട്ട ഒരു ആദ്ധ്യാത്മികതയെപ്പറ്റി ചിന്തിക്കാനാവില്ല. ശെമ്മാശ്ശനായിരിക്കുമ്പോൾ ആരാധനക്രമാനുഷ്ഠാനങ്ങളിൽ അദ്ദേഹം കാണിച്ച താല്പര്യവും അതു മറ്റുള്ളവരെ പഠിപ്പിക്കുന്നതിൽ പ്രദർശിപ്പിച്ച ഉത്സാഹവും തീഷ്ണതയും കണക്കിലെടുത്ത് "കൂദാശ ശെമ്മാശൻ" എന്നദ്ദേഹം വിളിക്കപ്പെട്ടിരിന്നു. കൃത്യമായ ആരാധനാനുഷ്ഠാനങ്ങളിലൂടെയും അവയുടെ വിശദീകരണങ്ങളിലൂടെയും പുസ്തക രചനകളിലൂടെയും മറ്റുള്ളവരെ ആരാധനകളിൽ സജീവ പങ്കാളികളാക്കി അവരുടെ ആത്മീയോന്നമനത്തിനായി പിതാവ് അക്ഷീണം പ്രവർത്തിച്ചു. ആരാധനാനുഷ്ഠാനങ്ങളുടെ ഉച്ചസ്ഥായിയായി വി. കുർബാനയെ മനസ്സിലാക്കി. വി. കുമ്പസാരവും വി. കുർബാനയും "ആത്മാവിന്റെ കുളിയും ഊണുമായി" വ്യാഖ്യാനിക്കപ്പെട്ടു.

ആരാധനക്രമാനുഷ്ഠാനങ്ങളുടെ അർത്ഥവും ദൈവശാസ്ത്രവും ആഴമായി മനസ്സിലാക്കി അവയിൽ പൂർണ്ണമായി പങ്കുചേർന്ന് ദൈവസംസ്സർഗ്ഗവും ദൈവൈക്യവും പ്രാപിക്കാനുള്ള അടിസ്ഥാനമാർഗ്ഗങ്ങളായി അവയെ രൂപാന്തരപ്പെടുത്തി. ആരാധനാക്രമത്തിലൂടെ രൂപപ്പെട്ട പ്രാർത്ഥനാജീവിതത്തിന്റെ സുപ്രധാന ഘടകങ്ങളായിരുന്നു വി. കുർബാന, യാമനമസ്കാരം, ആത്മശോധന, വി. കുമ്പസാരം, ജ്ഞാനവായന, ധ്യാനം, മൗനം, ഏകാന്തത, നോമ്പ്, ഉപവാസം മറ്റു തപശ്ചര്യകൾ, മാതാവിനോടുള്ള സവിശേഷമായ ഭക്തി, മറ്റു ഭക്താഭ്യാസങ്ങൾ തുടങ്ങിയവ. ആരാധനക്രമത്തിൽ നിന്ന് വേർപെട്ടുള്ള ആദ്ധ്യാത്മികതയ്ക്ക് നിലനില്പുണ്ടാവില്ലെന്നു പിതാവ് വിശ്വസിച്ചു. ഈ ആദ്ധ്യാത്മികതയാണ് മനുഷ്യവിമോചനത്തിലേക്ക് ഒരുവനെ പ്രചോദിപ്പിക്കുന്നത്.

### സന്ന്യാസാദ്ധ്യാത്മികത

ക്രിസ്തീയ ജീവിതത്തിന്റെ തുടർച്ചയും പൂർണ്ണതയും മകുടവുമായ സന്ന്യാസത്തെ ക്രിസ്തീയാദ്ധ്യാത്മകതയുടെ പൂർണ്ണരൂപമായിട്ടാണ് പിതാക്കന്മാർ വിശേഷിപ്പിക്കുന്നത്. എക്കാലവും സന്ന്യാസം പൗരസ്ത്യസഭകളുടെ ആത്മാവുതന്നെയാണെന്ന് വി. ജോൺപോൾ രണ്ടാമൻ മാർപാപ്പാ പറയുന്നു. സന്ന്യാസവും സന്ന്യാസാദ്ധ്യാത്മികതയും മാമോദീസാ സ്വീകരിച്ചവർക്കെല്ലാം എക്കാലവും മാതൃകയാക്കാവുന്ന ഒന്നാണെന്നും ക്രിസ്തീയതയുടെ പ്രതീകാത്മകമായ സമന്വയമാണതെന്നും മാർപാപ്പാ തുടർന്നു പറയുന്നു. സന്ന്യാസാദ്ധ്യാത്മികതയുടെ അന്തസത്ത ക്രിസ്താനുകരണത്തിന്റെ സമൂലത (radicality) ഉൾക്കൊള്ളുന്ന ഒരു ജീവിതശൈലിയാണ്. അത് പരിത്യാഗത്തിന്റെ, സർവ്വസംഹപരിത്യാഗത്തിന്റെ ചൈതന്യമാണ്. ഭാരതീയ പശ്ചാത്തലത്തിൽ സന്ന്യാസത്തിന്റെ വാച്യാർത്ഥം തന്നെ സർവ്വസംഗ പരിത്യാഗം എന്നാണ്.

സന്ന്യാസത്തെ അതിന്റെ ബാഹ്യവും അന്തരീകവുമായ ഭാവങ്ങളിൽ സ്വീകരിച്ച താപസികനാണ് മാർ ഈവാനിയോസ് പിതാവ്. സ്വയം സന്ന്യാസിയായി ത്തീർന്നു എന്നു മാത്രമല്ല പൗരസ്ത്യ ക്രിസ്തീയ സന്ന്യാസത്തെ ഭാരതീയ സന്ന്യാസവുമായി സമന്വയിപ്പിച്ചുകൊണ്ട് മലങ്കര സഭയിൽ സന്ന്യാസപ്രസ്ഥാനം ആരംഭിക്കുകയും ചെയ്ത യോഗീവര്യനാണദ്ദേഹം. തന്റെ വാക്കിലും പ്രവർത്തിയിലും പ്രതികരണങ്ങളിലും പ്രതിബിംബിച്ചു നിന്നത് ഈ സന്ന്യാസഭാവമാണ്. "ദൈവസേവനത്തെക്കാൾ അത്യുത്തമം ദൈവസമ്പാദനം" എന്ന ആത്മീയ ഉൾക്കാഴ്ചയാണ് ദൈവത്തെ സമ്പാദിക്കുവാൻ സ്വന്തമാക്കുവാൻ തടസ്സമായ എല്ലാറ്റിനെയും പരിത്യജിക്കുവാനും അതിനുള്ള എളുപ്പവഴിയായി സന്ന്യാസം ആശ്ലേഷിക്കുവാനും പിതാവിനെ പ്രേരിപ്പിച്ചത്. യേശു പഠിപ്പിച്ചതും കാണിച്ചുതന്നതും ഈ മാതൃക തന്നെയാണ്. "ഗാഗുൽത്തായിൽ കാണപ്പെട്ട സ്വയ പരിത്യാഗത്തിന്റെ അച്ഛസ്ഫടികമായ മാതൃക"

പരിത്യജിക്കലിന്റെ ഈ സന്ന്യാസാദ്ധ്യാത്മികതയാണ് പിതാവിന്റെ ആദ്ധ്യാത്മികതയുടെ മുഖമുദ്രയായി മാറിയത്. ദൈവഹിതം നിറവേറ്റുവാനായി ജീവിതത്തിലെ ചെറുതും വലുതുമായ ആഗ്രഹങ്ങളും വസ്തുവകകളും സ്ഥാനമാനങ്ങളും മുണ്ടൻമല തന്നെ ധീരമായും അനായാസമായും ഉപേക്ഷിക്കാൻ പിതാവിനെ സജ്ജനാക്കിയത് പരിത്യാഗത്തിന്റെ ഈ സന്ന്യാസാദ്ധ്യാത്മികതയാണെന്നതിൽ സംശയമില്ല. ദൈവസ്നേഹത്തെ പ്രതി ഉപേക്ഷിക്കുന്നതൊന്നും നഷ്ടമാവില്ലെന്നും അവയെല്ലാം പതിന്മടങ്ങായി തിരികെ ലഭിക്കും എന്നും പിന്നീട് ചരിത്രം തെളിയിച്ചു.

### പരോന്മുഖമായ ആദ്ധ്യാത്മികത

ദൈവവുമായുള്ള മനുഷ്യന്റെ ബന്ധം കേവലം ചില ആചാരാനുഷ്ഠാനങ്ങളിൽ ഒതുങ്ങി നില്ക്കേണ്ടതല്ല, അതു മറ്റുള്ളവരിലൂടെ പ്രവർത്തനോന്മുഖമാകണം. വിശ്വാസം പ്രവർത്തിയിലൂടെ ജീവിക്കണം. കർമ്മനിരതമായ ആദ്ധ്യാത്മികതക്കേ ദൈവസ്നേഹം മറ്റുള്ളവരിലെത്തിക്കാനാവൂ. യേശുവിന്റെ ജീവിതവും പ്രവർത്തനങ്ങളും ഇതിനുദാഹരണമാണ്. തന്റെ പരസ്യശുശ്രൂഷയുടെ ആരംഭത്തിൽ തന്നെ ഈ ആത്മീകചിന്ത നിറഞ്ഞു നിന്നിരുന്നു (ലൂക്കാ: 4:18-19). തന്റെ ശുശ്രൂഷയുടെ സിംഹഭാഗവും സമൂഹത്തിലെ പാർശ്വവത്ക്കരിക്കപ്പെട്ട പാപികളോടും, രോഗികളോടും, ബന്ധിതരോടും അടി

ച്ചമർത്തപ്പെട്ടവരോടും ഐക്യദാർഢ്യം പുലർത്തിക്കൊണ്ടാണ് യേശു നിർവ്വഹിച്ചത്. യേശുവിനെ പിൻചെന്ന് മനുഷ്യത്വത്തിനും സമത്വത്തിനും സാഹോദര്യത്തിനും സ്വാതന്ത്ര്യത്തിനും നീതിക്കും വേണ്ടി നിലകൊള്ളുന്ന വിമോചനാത്മകമായ ഒരു ആദ്ധ്യാത്മികതയാണ് ഇന്നാവശ്യമായിരിക്കുന്നത്. ഒരു നവസമൂഹം കെട്ടിപ്പടുക്കുക എന്നത് ഈ ആദ്ധ്യാത്മികതയുടെ ലക്ഷ്യമാണ്.

തികച്ചും കർമ്മനിരതനായ ഒരു വ്യക്തിയായിരുന്ന മാർ ഈവാനിയോസ് പിതാവ് സന്യാസത്തിലൂടെ താൻ ആർജ്ജിച്ച ദൈവസ്നേഹാനുഭവം പരസ്നേഹപ്രവർത്തികളിലൂടെയാണ് മറ്റുള്ളവരുമായി പങ്കുവച്ചത്. ആ സർവ്വസംഗപരിത്യാഗി സമൂഹത്തിൽ പരിത്യജിക്കപ്പെട്ടവർക്ക് ആശ്വാസവും ആശ്രയവുമായി മാറി. പെരുന്നാട് ബഥനി ആശ്രമത്തിൽ ഭിക്ഷ യാചിച്ച് ഉപജീവനം നടത്തിയിരുന്ന കാലത്തും ദരിദ്രർ, അശരണർ, അഗതികൾ, അനാഥർ രോഗികൾ ഇവർക്കെല്ലാം സഹായമെത്തിക്കാൻ പിതാവും സന്ന്യാസികളും മറന്നില്ല. ബഥനി ആശ്രമം ഇവർക്കെല്ലാം അഭയസങ്കേതമായി മാറിയിരുന്നു.

പെരുന്നാട്ടിലും പുനരൈക്യത്തിനുശേഷവും ധാരാളം പരോപകാരപ്രവർത്തനങ്ങൾക്ക് പിതാവ് നേതൃത്വം നല്കി. പിന്നോക്കമേഖലയിലുള്ള സാധുജനങ്ങളുടെ സമുദ്ധാരണത്തിനും സ്ത്രീജനോദ്ധാരണത്തിനുമായി പല കർമ്മപദ്ധതികളും ആവിഷ്കരിച്ചിട്ടുണ്ട്. സാമൂഹിക പുരോഗതിക്ക് വിദ്യാഭ്യാസത്തിനുള്ള നിർണ്ണായക പങ്കു മനസ്സിലാക്കി വിദ്യാഭ്യാസരംഗത്ത് വലിയ മുന്നേറ്റങ്ങൾ നടത്തി. ഇവിടെയെല്ലാം സ്വാർത്ഥ താല്പര്യങ്ങൾ വെടിഞ്ഞ ഒരു 'നിഷ്കാമകർമ്മിയുടെ' ചൈതന്യത്തോടെയാണദ്ദേഹം പ്രവർത്തിച്ചത്. മാർ ഈവാനിയോസ് പിതാവിനെ 'വിദ്യാഭ്യാസ വിചക്ഷണൻ', 'സാമൂഹിക പരിഷ്കർത്താവ്' എന്നൊക്കെ വിശേഷിപ്പിക്കുമ്പോൾ ഇവയെല്ലാം പിതാവിന്റെ പരമോന്മുഖമായ ആദ്ധ്യാത്മികദർശനത്തിന്റെ ബഹിർസ്ഫുരണമാണെന്ന വസ്തുത വിസ്മരിക്കുവാൻ പാടുള്ളതല്ല.

**പാരിസ്ഥിതിക ആദ്ധ്യാത്മികത**

ക്രിസ്തീയാദ്ധ്യാത്മകതയുടെ മാറ്റി നിർത്താൻ പാടില്ലാത്ത ഘടകങ്ങളിലൊന്നായി മാറിയിരിക്കുകയാണ് ദൈവം സൃഷ്ടിച്ച പ്രപഞ്ചവും അതിലെ ചരാചരങ്ങളും അവയോടുള്ള മനുഷ്യന്റെ ബന്ധവും. മനുഷ്യൻ അവന്റെ സൃഷ്ടികർമ്മത്തിന്റെ സ്വഭാവത്താൽ തന്നെ പ്രകൃതിയുമായി ഗാഢമായി ബന്ധപ്പെട്ടിരിക്കുന്നു. അവന്റെ നിലനില്പുതന്നെ ഒരർത്ഥത്തിൽ പ്രകൃതിയെ ആശ്രയിച്ചാണ്. പാപത്തിൽ വീണ മനുഷ്യൻ തന്റെ പതനത്തോടൊപ്പം പ്രകൃതിയേയും പതനത്തിലേക്കു വലിച്ചിഴച്ചു. ഈ പ്രക്രിയ ഇന്നും തുടർന്നുകൊണ്ടിരിക്കുന്നു. മനുഷ്യൻ തന്റെ സ്വാർത്ഥലാഭങ്ങളെമാത്രം മുൻനിർത്തി പ്രകൃതിയേയും പ്രകൃതിവിഭവങ്ങളേയും വിവേകശൂന്യമായി ചൂഷണം ചെയ്തുകൊണ്ടിരിക്കുകയാണ്. അതിന്റെ ദുരന്തങ്ങൾ ഇന്നവനനുഭവിക്കുകയും ചെയ്യുന്നു. തന്റെ രക്ഷക്കുവേണ്ടിയുള്ള മനുഷ്യന്റെ പരിശ്രമത്തിന്റെ ഭാഗമാണ് പ്രകൃതിയുടെ വീണ്ടെടുപ്പിനും സംരക്ഷണത്തിനു വേണ്ടി പ്രവർത്തിക്കുവാനുള്ള അവന്റെ കടമയും സമർപ്പണവും. പ്രകൃതി സംരക്ഷണത്തിനുവേണ്ടിയുള്ള മുറവിളി ലോകത്തെവിടെയും ഇന്നു ശക്തമാണ്. ഫ്രാൻസിസ് മാർപാപ്പായുടെ "ലൗദാത്തോസി" (നിനക്കു സ്തുതിയായിരിക്കട്ടെ) എന്ന ചാക്രിക ലേഖനം തന്നെ ഉദാഹരണം. പാരസ്ഥിതിക ആദ്ധ്യാത്മികത ഈ ദിശയിലേക്കാണ് നമ്മുടെ ശ്രദ്ധ തിരിക്കുന്നത്.

പ്രപഞ്ചത്തെയും പ്രകൃതിയെയും ഏറെ സ്നേഹിച്ച വ്യക്തിയാണ് മാർ ഈവാനിയോസ് പിതാവ്. ഈ വിഷയത്തിൽ പൗരസ്ത്യ പിതാക്കന്മാരുടെയും ഭാരതീയാചാര്യന്മാരുടെയും ദർശനങ്ങൾ പിതാവിനെ സ്വാധീനിച്ചിട്ടുണ്ട്. ദൈവത്തിന്റെ മനോഹരമായ സൃഷ്ടി എന്ന നിലയിൽ പ്രകൃതിയിലുള്ള ദൈവികസാന്നിദ്ധ്യവും ദൈവപരിപാലനയും പിതാവിന്റെ വിചിന്തന വിഷയങ്ങളായിരുന്നു. മഹാനായ വി. ബസേലിയോസിനോടും വി. അപ്രേമിനോടുമൊപ്പം ദൈവത്തെക്കുറിച്ചുള്ള അറിവിന്റെ ഒഴിച്ചുകൂടാൻ പാടില്ലാത്ത ഘടകമായി പ്രകൃതിയെ പിതാവും കണ്ടിരുന്നു. ഈ പ്രപഞ്ചം മുഴുവനും ദൈവത്തിന്റെ മഹാതേജസ്സിനെ വെളിപ്പെടുത്തുന്നു എന്ന ബോദ്ധ്യം പിതാവിൽ ആഴപ്പെട്ടു. ഈ ചിന്തകളാണ് ജനനിബിഢമായ പട്ടണത്തെക്കാൾ പ്രകൃതി രമണീയവും ഏകാന്തവുമായ പെരുനാടു മുണ്ടൻമല ആശ്രമസ്ഥാപനത്തിനു വേണ്ടി തിരഞ്ഞെടുക്കാൻ പിതാവിനെ പ്രേരിപ്പിച്ചത്. അവിടെയും കൃഷികളും വളർത്തുമൃഗങ്ങളുമൊക്കെയായി. പ്രകൃതിയോടിണങ്ങിയ ആ പ്രകൃതിയുമായുള്ള ബന്ധം ആഴപ്പെടുന്ന ഒരു ആശ്രമജീവിതശൈലിയാണ് അവിടെ അനുവർത്തിക്കപ്പെട്ടത്. പ്രകൃതിയോടും പ്രപഞ്ചത്തോടും എല്ലാവരെയും ചേർത്തുനിർത്തുന്ന വിശാലമായ പാരിസ്ഥിതിക ആദ്ധ്യാത്മികതയുടെ വക്താവായിരുന്ന മാർ ഈവാനിയോസ് പിതാവ്.

**ഉപസംഹാരം**

ദൈവദാസൻ മാർ ഈവാനിയോസ് പിതാവിന്റെ ആദ്ധ്യാത്മികതയുടെ മേൽ വിവരിച്ച വിവിധ മാനങ്ങൾ ദൈവ-മനുഷ്യ-പ്രപഞ്ചബന്ധങ്ങളെ അടിസ്ഥാനപ്പെടുത്തിയുള്ളതാണ്. സമഗ്രവും അനുകാലികവുമായ ഒരാദ്ധ്യാത്മിക വീക്ഷണമാണിത്. പിതാവിന്റെ ആദ്ധ്യാത്മിക ജീവിതദർശനം മലങ്കരസഭായുടെ പൊതുപൈതൃകമാണ്. ഈ ആദ്ധ്യാത്മികത മലങ്കര സഭമക്കളിലൂടെയാണ് സജീവമായി നിലകൊള്ളേണ്ടത്. അപ്പോൾ മാത്രമേ പിതാവിനോടുള്ള നമ്മുടെ സ്നേഹവും ആദരവും സമ്പൂർണ്ണമാകൂ.









# കവർസ്റ്റോറി



# മാർ ഈവാനിയോസ്

## തിരുവനന്തപുരം അതിഭദ്രാസനത്തിന്റെ ജാഗരൂകനായ പ്രഥമ അജപാലകൻ

**ഫാ. ജോർജ്ജ് തോമസ് കൊച്ചുവിളയിൽ**

മലങ്കര സുറിയാനി കത്തോലിക്കാസഭയുടെ ആസ്ഥാനകേന്ദ്രമായി പരിലസിക്കുന്ന തിരുവനന്തപുരം അതിഭദ്രാസനം ആഗോള കത്തോലിക്കാ സഭ മുഴുവൻ അറിയപ്പെടുന്ന ഒരു ഭദ്രാസനമായി മാറിയത് ദൈവദാസൻ മാർ ഈവാനിയോസ് തിരുമേനിയുടെ ദീർഘവീക്ഷണവും ദൃഢചിത്തതയും ജാഗരൂകതയും കൊണ്ടു മാത്രമാണ്. മലങ്കര കത്തോലിക്കാ സഭയിൽ വിശ്വാസികളുടെയും ഇടവകകളുടെയും സ്ഥാപനങ്ങളുടെയും എണ്ണത്തിൽ ഒന്നാം സ്ഥാനത്ത് നിൽക്കുന്ന അജപാലന പ്രദേശമായി തിരുവനന്തപുരം വളർന്നിരിക്കുന്നു. ദൈവാശ്രയത്തിൽ ആഴപ്പെട്ടുകൊണ്ടുള്ള ഈ മുന്നേറ്റത്തെ ആദരവോടും അത്ഭുതത്തോടും കൂടി മാത്രമേ നോക്കിക്കാണാൻ സാധിക്കുകയുള്ളു.

മലങ്കര സുറിയാനി കത്തോലിക്കാ സഭയെ വളർത്തുന്നതിനും കരുപിടിപ്പിക്കുന്നതിനും നേതൃത്വം നൽകുന്നതിനോടൊപ്പം തിരുവനന്തപുരം അതിഭദ്രാസനവും ആ വന്ദ്യതാതന്റെ കരുതലിനും ജാഗരൂകതയ്ക്കും പാത്രമായി എന്നുള്ളത് വിസ്മരിക്കാവതല്ല. മലങ്കര കത്തോലിക്കാ സഭയുടെ വളർച്ച തിരുവനന്തപുരം അതിഭദ്രാസനത്തിന്റെ വളർച്ചയുമായി അഭേദ്യമായി ബന്ധപ്പെട്ടിരിക്കുന്നു എന്നത് നിഷേധിക്കാൻ പറ്റാത്ത സത്യമാണ്. തിരുവനന്തപുരം അതിഭദ്രാസനത്തെ വളർത്തുകയും തുടർന്നും വളരുന്നതിനുള്ള അടിസ്ഥാന സൗകര്യങ്ങൾ ക്രമീകരിക്കുകയും ചെയ്തശേഷമാണ് ദൈവദാസൻ മാർ ഈവാനിയോസ് തിരുമേനി തന്റെ സ്വർഗ്ഗീയസമ്മാനത്തിനായി കടന്നുപോയത്.

വിരലിൽ എണ്ണാവുന്ന മലങ്കര കത്തോലിക്കർ മാത്രമേ തിരുവനന്തപുരത്ത് ഉണ്ടായിരുന്നുള്ളുവെങ്കിലും കത്തീഡ്രലിനായി ഒരു ദൈവാലയം ചൂണ്ടിക്കാണിക്കാൻ ഇല്ലായിരുന്നിട്ടും ഹയരാർക്കി സ്ഥാപന വേളയിൽ

തിരുവനന്തപുരം സഭയുടെ ആസ്ഥാനമാവണമെന്ന് ആഗ്രഹിച്ച് പരിശ്രമിച്ചു. ഇത് തിരുമേനി പരിശുദ്ധ സിംഹാസനത്തെ അറിയിച്ചു. അടൂരോ തിരുവല്ലയോ സഭയുടെ ആസ്ഥാനമാക്കണമെന്ന് നിർദ്ദേശം ഉയർന്ന പ്പോൾ തിരുവനന്തപുരം തന്നെ ആസ്ഥാനമാക്കാൻ തിരു മേനിയെ പ്രചോദിപ്പിച്ചത് എറണാകുളം അതിരൂപത യുടെ അദ്ധ്യക്ഷനായിരുന്ന ഭാഗ്യസ്മരണാർഹനായ അഭിവന്ദ്യ അഗസ്റ്റിൻ കണ്ടത്തിൽ പിതാവാണ്. അജഗ ണങ്ങൾ കുറവാണെങ്കിലും തിരുവനന്തപുരത്തിന് കൈവരാവുന്ന പ്രാധാന്യത്തെ ആ ക്രാന്തദർശി തിരിച്ച റിഞ്ഞു. ഈ തെരഞ്ഞെടുപ്പ് ശരിയായിരുന്നുവെന്ന് കാലം തെളിയിക്കുകയും ചെയ്തു.

## അതിവിശാലമായ തിരുവനന്തപുരം അതിഭദ്രാസനം

പുനരൈക്യ പ്രവർത്തനങ്ങളോടൊപ്പം സുവിശേഷ വൽക്കരണവും നന്നായി ചേർത്തിണക്കിക്കൊണ്ടുപോ കാൻ പിതാവ് ശ്രദ്ധിച്ചിരുന്നു. ഇതിന് സഹായമാകുന്ന ഒരു ഭൂപ്രദേശം തിരുമേനിക്ക് പരിശുദ്ധ സിംഹാസനം അനുവദിച്ചു നൽകി. വടക്ക് ആങ്ങമൂഴി മുതൽ തെക്ക് കന്യാകുമാരി വരെയുള്ള (തിരു-കൊച്ചിയുടെ തെക്കൻമേ ഖല) സ്ഥലങ്ങളാണ് ഈ അതിഭദ്രാസനത്തിന്റെ പ്രദേ ശങ്ങളായിരുന്നത്.

പുനരൈക്യാനന്തരം തിരുവനന്തപുരത്തെത്തിയ മാർ ഈവാനിയോസ് തിരുമേനി നാലാഞ്ചിറയിൽ (ഇപ്പോഴത്തെ ബഥനി ആശ്രമത്തിൽ) താമസിച്ചുകൊണ്ട് ഭദ്രാസനത്തെ രൂപപ്പെടുത്താനും കെട്ടിപ്പടുക്കാനുമുള്ള ഉദ്യമങ്ങൾ നിർവഹിച്ചു. ഇപ്പോൾ കാതോലിക്കേറ്റ് സെന്റർ സ്ഥിതിചെയ്യുന്ന സ്ഥലം അരമനക്കായി വാങ്ങി അരമനയും ഒപ്പം മൈനർ സെമിനാരിയും പണികഴിപ്പിച്ചു.

കത്തോലിക്കാ സഭാകൂട്ടായ്മയിൽ ഒരു വ്യക്തിഗത സഭയായി അംഗീകരിക്കപ്പെട്ട (Christo Pastorum Principi), മലങ്കര സഭയുടെ തലവന് സ്ഥാനാരോഹണം ചെയ്യാൻ ഒരു ഭദ്രാസന ദൈവാലയം മൂന്നു ദിവസം കൊണ്ട് രൂപ പ്പെടുത്തി എടുക്കാൻ തക്ക പ്രാഗത്ഭ്യമുള്ള അജപാല കനായിരുന്നു മാർ ഈവാനിയോസ് തിരുമേനി. 1933 മാർച്ച് മാസം 9-ന് പാളയത്തെ Pompidour Theatre വാങ്ങുകയും മാർച്ച് 11-ന് അത് മലങ്കര കത്തോലിക്കാ സഭയുടെ ആദ്യ കത്തീഡ്രലായി പരിശുദ്ധ കന്യാമറി യത്തിന്റെ നാമത്തിൽ കൂദാശചെയ്ത് പ്രതിഷ്ഠി ക്കുകയും അവിടെത്തന്നെ 1933 മാർച്ച് 12-ന് മലങ്കര സഭ യുടെ തലവനും തിരുവനന്തപുരം മെത്രാപ്പോലീത്തൻ ആർച്ചുബിഷപ്പുമായി തിരുമേനി സ്ഥാനാരോഹണം ചെയ്യുകയും ചെയ്തു.

## സെന്റ് അലോഷ്യസ് സെമിനാരി

കത്തോലിക്കാസഭയുടെ വൈദിക പരിശീലനത്തിന്റെ പ്രാധാന്യം ഉൾക്കൊണ്ട് ഒരു ഭദ്രാസനത്തിൽ സെമിനാ രിയുടെ ആവശ്യകത മനസ്സിലാക്കികൊണ്ട് തിരുവനന്ത പുരം അതിഭദ്രാസനത്തിനു വേണ്ടി ശുശ്രൂഷാ പൗരോ ഹിത്യം സ്വീകരിക്കാൻ കടന്നുവരുന്നവരെ പരിശീലിപ്പി ക്കാൻ വി. അലോഷ്യസ് ഗോൺസാഗയുടെ നാമത്തിൽ ഒരു സെമിനാരി പട്ടത്ത് 1934 ജൂൺ 21-ന് ആരംഭിച്ചു. അതിന്റെ പ്രഥമ റെക്ടറായി ബഹു. മാത്യു പോത്ത നാമൂഴി അച്ചനെ (മാർ മാത്യു പോത്തനാമൂഴി, താമര ശ്ശേരി രൂപതയുടെ പ്രഥമാധ്യക്ഷൻ) നിയമിക്കുകയും ചെയ്തു.

## ഇടവകകളും അജപാലന സന്ദർശനവും

പുതിയ ഇടവകകളും മിഷനുകളും ആരംഭിക്കാൻ തിരുമേനി കാണിച്ചിരുന്ന തീഷ്ണത ഏറ്റം ശ്ലാഘനീയ മാണ്. തിരുമേനിയെക്കുറിച്ച് എഴുതപ്പെട്ടിട്ടുള്ള ലേഖന ങ്ങളും പുസ്തകങ്ങളും അദ്ദേഹത്തിന്റെ മിഷൻ തീഷ്ണ തയും ഇടവക ജനങ്ങളുമായി അടുത്ത് ഇടപഴകാൻ സമയം കണ്ടെത്തിയിരുന്നതും പ്രത്യേകം എടുത്തുപറ യുന്നുണ്ട്. എത്ര തിരക്കുണ്ടെങ്കിലും ഇടവകകളും കൂട്ടാ യ്മകളും സന്ദർശിക്കുന്നതിനും വിശ്വാസത്തിൽ അവരെ ഉറപ്പിക്കുന്നതിനും തിരുമേനി ശ്രദ്ധചെലുത്തിയിരുന്നു.

വിശ്വാസികളാണ് ഒരു സഭയുടെ ബലം എന്ന് നന്നായി മനസ്സിലാക്കിയിരുന്ന തിരുമേനി തന്നെ ഇടവക സന്ദർശനവേളയിൽ അനേകം പേർക്ക് വി. മാമോദീസാ നൽകിയിരുന്നു എന്ന് വിവിധ ഇടവകകളുടെ മാമോ ദീസാ രജിസ്റ്ററിൽ നിന്നും മനസ്സിലാക്കാവുന്നതാണ്. തിര ഞ്ഞെടുത്ത ഏതാനും ഇടവകകളിൽ നിന്നുള്ള കണക്ക് ഇവിടെ സൂചിപ്പിക്കട്ടെ.

മണലയം 1933 സെപ്റ്റംബർ 3-ന് 118 പേർക്ക് മാമോ ദീസാ നൽകി

ചെല്ലംകോണം 1943 ജനുവരി 31-ന് 27 പേർക്ക് മാമോ ദീസാ നൽകി

വെണ്ണിയൂർ 1950 ജൂലൈ 19-ന് 95 പേർക്ക് മാമോ ദീസാ നൽകി

വിമലപുരം 1950 ജൂലൈ 19-ന് 110 പേർക്ക് മാമോ ദീസാ നൽകി

പട്ടം കത്തീഡ്രൽ 1937 മുതൽ 38 വരെ 68 പേർക്ക് മാമോദീസാ നൽകി

കാരക്കാട്, കുമ്പഴ, ഉള്ളന്നൂർ, ചന്ദനപ്പള്ളി, പമ്പുമല, പത്തനംതിട്ട, കല്ലുമല, ചെന്നിത്തല.ദൈവാലയങ്ങൾ സ്ഥാപിക്കുന്നതിനും ഇടവകയിലെ ആദ്യ മാമോദീസാ നടത്തുന്നതിനും തിരുമേനി കാർമ്മികത്വം വഹിച്ചു എന്ന് ചരിത്രരേഖകൾ സാക്ഷിക്കുന്നു.

സുറിയാനി സഭാംഗമായ ഒരു വ്യക്തി ദളിതർക്കിട യിൽ സുവിശേഷ ചൈതന്യം വിതച്ച ചരിത്ര സംഭവവും മാർ ഈവാനിയോസ് തിരുമേനിയുടെ മിഷൻ പ്രവർത്ത നത്തിലാണ് ആദ്യമായി നാം കാണുന്നത്. തെക്കൻ കേര ളത്തിലെ നാടാർ സമുദായാംഗങ്ങൾക്കിടവിൽ സുവി ശേഷം പങ്കുവയ്ക്കുവാനും അനേകരെ തിരുവനന്തപുരം ഭദ്രാസനത്തിന്റെ അംഗങ്ങളായി മാറ്റാനും തിരുമേനി മുൻകൈ എടുത്തു.

## സന്ന്യാസസമൂഹങ്ങൾ

ആർഷഭാരതത്തിന്റെ ആത്മീയ തേജസ്സായ മാർ ഈവാനിയോസ് തിരുമേനിയുടെ പ്രാർത്ഥനയുടെയും ദർശനത്തിന്റെയും ഫലമായി വിരിഞ്ഞ രണ്ട് സുകൃത പുഷ്പങ്ങളാണ് ബഥനി സന്ന്യാസ-സന്ന്യാസിനീ സമൂ ഹങ്ങൾ. തിരുവനന്തപുരം അതിഭദ്രാസനത്തിന്റെ ആത്മീ

യവളർച്ചയ്ക്കും ഭൗതികവളർച്ചയ്ക്കും തിരുമേനിയോട് ചേർന്ന് ഈ സമൂഹങ്ങൾ വഹിച്ച പങ്ക് നിസ്തുലങ്ങളാണ്. തെക്കൻ മേഖലയിലെ സുവിശേഷവത്ക്കരണത്തിനായി ഒരു സന്യാസിനീസമൂഹം സ്ഥാപിക്കാൻ എല്ലാ പിന്തുണയും ആശീർവാദവും വന്ദ്യ മോൺ. കുഴിഞ്ഞാലിൽ അച്ചന് മാർ ഈവാനിയോസ് തിരുമേനി നൽകി. ഈ സന്യാസിനീ സമൂഹത്തിലൂടെ അനേകരെ തിരുവനന്തപുരം അതിഭദ്രാസനത്തിന്റെ അംഗങ്ങളാക്കി മാറ്റാനും അവരുടെ ജീവിതനിലവാരം ഉയർത്തി സഭയ്ക്കും സമൂഹത്തിനും ഉത്തമ സേവനം ചെയ്യുന്നവരായിതീർക്കാനും തിരുമേനിക്ക് സാധിച്ചു. തിരുവനന്തപുരം അതിഭദ്രാസനത്തിന്റെ മിഷൻ പ്രവർത്തനത്തിന്റെ ഫലം തന്നെയാണല്ലോ ഇന്നത്തെ മാർത്താണ്ഡം ഭദ്രാസനം.

**വിദ്യാഭ്യാസസ്ഥാപനങ്ങൾ**

വിദ്യാഭ്യാസത്തിലൂടെ മാത്രമേ ഒരു വ്യക്തിയുടെ സമഗ്ര വികസനം സാധ്യമാകൂ എന്നു മനസ്സിലാക്കിയ തിരുമേനി മൂല്യബോധമുള്ള തലമുറയെ വാർത്തെടുക്കാനായി ആരംഭിച്ച വിദ്യാലയങ്ങളും കലാലയവും മലങ്കര സഭയുടെ അഭിമാനസ്തംഭങ്ങളായി ഉയർന്നുനിൽക്കുന്നു എന്നത് തിരുമേനിയുടെ ദീർഘവീക്ഷണത്തിന്റെ മാറ്റ് വർദ്ധിപ്പിക്കുന്നു. മതന്യൂനപക്ഷങ്ങളുടെ വിദ്യാഭ്യാസ അവകാശങ്ങളെകുറിച്ച് ബോധവാനായിരുന്ന തിരുമേനി അവയ്ക്കായി പോരാടുകയും അവകാശങ്ങൾ സ്ഥാപിച്ചെടുക്കുന്നതിൽ വിജയിക്കുകയും ചെയ്തു. കേരളവർമ്മ വലിയ കോയിത്തമ്പുരാനാൽ ശിലാസ്ഥാപനം നിർവ്വഹിച്ച് - Prepratory ക്ലാസ്സുകൾ Sixth Form വരെയുള്ള ക്ലാസ്സുകൾ ഒരുമിച്ച് ആരംഭിച്ച്, തിരുവിതാംകൂർ വിദ്യാഭ്യാസചരിത്രത്തിൽ ഒരു പുതിയ ചരിത്രം സൃഷ്ടിച്ച പട്ടം സെന്റ് മേരീസ് സ്കൂൾ ഇന്നും ചരിത്രം സൃഷ്ടിക്കുന്ന നിലവാരം പുലർത്തി വരുന്നു. ഏഷ്യയിലെ ഏറ്റവും വലിയ സ്കൂൾ തിരുവനന്തപുരം അതിഭദ്രാസനത്തിന്റെ സ്വന്തമാണ് എന്ന് പറയുന്നതു തന്നെ മലങ്കര മക്കൾക്ക് അഭിമാനമാണ്.

ഉന്നത വിദ്യാഭ്യാസത്തിന് ഉതകാനായി തിരുമേനി ഒരു കലാലയം സ്ഥാപിക്കുന്നതിന് ആവശ്യമായ സ്ഥലം വളരെ നേരത്തെ തന്നെ നാലാഞ്ചിറയിൽ വാങ്ങി കരുതിയിരുന്നു. ആ സ്ഥലത്ത് തിരുമേനി സ്ഥാപിച്ച മാർ ഈവാനിയോസ് കോളേജ് ഇന്ന് 'Autonomous' പദവിയുള്ള കോളേജായി മാറിക്കഴിഞ്ഞു.

മാർ ഈവാനിയോസ് പിതാവ് 22 വർഷക്കാലത്തെ അതിഭദ്രാസന ഭരണ കാലയളവിൽ 78 പ്രൈമറി സ്കൂൾ, 18 മിഡിൽ സ്കൂൾ, 15 ഹൈസ്കൂൾ, 2 ട്രെയിനിംഗ് സ്കൂൾസ്, ഒരു കോളേജ് എന്നിവ സ്ഥാപിച്ചു. തിരുവല്ലാ ഭദ്രാസനത്തിലെ ഏതാനും സ്കൂളുകളുടെ സ്ഥാപനത്തിലും നടത്തിപ്പിലും മാർ ഈവാനിയോസ് തിരുമേനി പങ്കുവഹിച്ചിട്ടുണ്ട്. കേവലം ഇല്ലായ്മയിൽ നിന്നുമാണ് തിരുമേനി ഇവയെല്ലാം കെട്ടി ഉയർത്തിയത് എന്നത് ദൈവാനുഗ്രഹത്തിന്റെ നീർച്ചാലുകൾ പിതാവിന് ദൈവം ഒഴുക്കിക്കൊടുത്തു എന്നുള്ളതിന് തെളിവാണ്.

പരസ്നേഹചൈതന്യവും സേവനതല്പരതയും വിദ്യാഭ്യാസ തീക്ഷ്ണതയുമാണ് വിദ്യാഭ്യാസ സ്ഥാപനങ്ങൾ ആരംഭിക്കുന്നതിന് തിരുമേനിയെ പ്രേരിപ്പിച്ചത്. കേരളത്തിലെ പല സമുദായ നേതാക്കൻമാർ അനേകം സ്കൂളുകളും കോളേജുകളും സ്ഥാപിച്ച് നടത്തിയിട്ടുണ്ട്. പക്ഷേ, ഈ പ്രവർത്തനങ്ങൾക്ക് തദ്ദേശവാസികളുടെ നിർലോഭമായ സഹായവും സംഭാവനയും സഹകരണവും ലഭിച്ചിട്ടുണ്ട്. എന്നാൽ പിതാവിനാകട്ടെ അപ്രകാരമുള്ള സഹായ സഹകരണങ്ങൾ വേണ്ടവിധം ലഭിച്ചിട്ടില്ല എന്നുമാത്രമല്ല, പല സ്ഥലങ്ങളിൽ നിന്നും ശക്തമായ എതിർപ്പിനെ അഭിമുഖീകരിച്ചുമാണ് വിദ്യാഭ്യാസ സ്ഥാപനങ്ങൾ ആരംഭിക്കുന്നതിൽ വിജയം വരിച്ചത്.

വിദ്യാഭ്യാസ സ്ഥാപനങ്ങൾ ഒരു സഭയ്ക്ക് എങ്ങനെ മുതൽക്കൂട്ടാവും എന്ന് മാർ ഈവാനിയോസ് തിരുമേനി അതിഭദ്രാസനത്തിലെ ഇടവകകളെ ഇടയലേഖനത്തിലൂടെ അറിയിക്കുന്നത് ഇപ്രകാരമാണ്. "വിദ്യാലയങ്ങൾ സ്ഥാപിച്ച് നമ്മുടെ സമുദായത്തിൽപ്പെട്ടവരും അല്ലാത്തവരുമായ ബാലികാബാലന്മാർക്ക് വിദ്യാസമ്പാദനസൗകര്യം ഉണ്ടാക്കിക്കൊടുക്കുന്നതിനു ശക്തിക്ക് അപ്പുറമായി നാം പരിശ്രമിച്ചുവരുകയാണെന്നുള്ള വിവരം നിങ്ങൾക്കേവർക്കും അറിവുള്ളതാണല്ലോ. നമ്മുടെ സഭയിൽപ്പെട്ട കുട്ടികൾക്ക് വിശ്വാസസംബന്ധമായ പരിജ്ഞാനവും എല്ലാ കുട്ടികൾക്കും സ്വഭാവസംസ്കാരത്തിലും ആദർശപരമായ പൗരധർമ്മബോധനത്തിലും അധിഷ്ഠിതമായ സാമാന്യ വിദ്യാഭ്യാസവും ലഭിക്കണമെന്നുള്ള ഉദ്ദേശ്യത്തിലാണ് ഈ വിദ്യാലയങ്ങൾ സ്ഥാപിച്ച് നടത്തിപ്പോരുന്നത്". ഒരു രാഷ്ട്രത്തിന്റെ ഭാവിതലമുറയെ വാർത്തെടുക്കുന്നതിനുള്ള തിരുമേനിയുടെ ദർശനമാണ് ഇത് വെളിവാക്കുന്നത്. അതിഭദ്രാസനത്തെ വിദ്യാഭ്യാസ സ്ഥാപനങ്ങളുടെ മേൽ ഗവൺമെന്റ് ആധിപത്യം സ്ഥാപിക്കാനും നിയന്ത്രണങ്ങൾ ഏർപ്പെടുത്താനും തുടങ്ങിയപ്പോൾ വ്യവസ്ഥാപിതമായ മാർഗ്ഗങ്ങളിലൂടെ സഭയുടെ അവകാശങ്ങൾ വിലയിരുത്താൻ പ്രാർത്ഥിക്കാൻ വിശ്വാസികളെ ഉപദേശിക്കുന്നു: "തിരുസഭ ദൈവാലയങ്ങളുടെയും വിദ്യാലയങ്ങളെയും പരിപാവനസ്ഥാപനങ്ങളായി കരുതുന്നതുകൊണ്ടും തിരുസഭയുടെ ആദർശങ്ങൾക്ക് അനുസരണമായി വിദ്യാലയങ്ങൾ നടത്തിക്കൊണ്ടുപോകേണ്ടത് ആവശ്യമാകയാലും നമ്മുടെ വിദ്യാലയങ്ങളെ പരിരക്ഷിക്കേണ്ട ചുമതല തിരുസഭയുടെ ശരീരത്തിലെ അംഗങ്ങളായ നിങ്ങൾ ഓരോരുത്തർക്കും ഉണ്ടെന്നുള്ളതാണ്".

**സ്ഥലങ്ങളും വസ്തുവകകളും**

പട്ടത്തെ മൈനർ സെമിനാരി സ്ഥിതി ചെയ്തിരുന്ന സ്ഥലം (കാതോലിക്കേറ്റ് സെന്റർ), നാലാഞ്ചിറ മാർ ഈവാനിയോസ് വിദ്യാനഗർ, പട്ടത്തെ തിരുസന്നിധി, പാളയം, ചാല, മണലയം, കാവടിത്തല, തുടങ്ങിയ സ്ഥലങ്ങളെല്ലാം തന്നെ ദൈവദാസൻ മാർ ഈവാനിയോസ് തിരുമേനി നേരിട്ട് അതിഭദ്രാസനത്തിനുവേണ്ടി വാങ്ങിയതാണ്.

തന്റെ ദർശനങ്ങളും ആശയങ്ങളും വിശ്വാസികളിൽ എത്തിക്കാനും പ്രബോധനങ്ങൾ അച്ചടിച്ച് പ്രചരിപ്പിക്കുന്നതിനും ഉതകത്തക്കവിധം പട്ടത്ത് സെന്റ് മേരീസ് പ്രിന്റിംഗ് പ്രസ് ആരംഭിച്ചു. ഇതിനുള്ള



കവർസ്റ്റോറി

# മാർ ഈവാനിയോസ് പിതാവിന്റെ ഗത്സമേനികൾ

ഫാ. ജോസ് മരിയദാസ് ഒ.ഐ.സി.



ദൈവദാസൻ ആർച്ച് ബിഷപ്പ് മാർ ഈവാനിയോസ് പിതാവിന്റെ 63-ാം ഓർമ്മപ്പെരുന്നാൾ നാം ആചരിക്കുമ്പോൾ, ആ പിതാവിന്റെ സ്വപ്നങ്ങൾ എല്ലാം പരമകാരുണികനായ ദൈവം പൂർത്തീകരിച്ചതിന്റെ നിറവിവും സംതൃപ്തിയിലുമാണ് ഇന്ന് മലങ്കര സഭ. ഭാരതം മുഴുവൻ അജപാലകനാധികാരം സിദ്ധിച്ച ഒരു വ്യക്തിഗത സഭയെന്ന നിലയിൽ നാം അഭിമാനിക്കുമ്പോൾ ഇതിനെല്ലാം കാരണഭൂതനായ മാർ ഈവാനിയോസ് പിതാവിന്റെ കബറിടത്തിൽ മലങ്കരസഭ മുഴുവനും നന്ദിപൂർവ്വം നമ്രശിരസ്ക്കയാകുകയും കൃതാർത്ഥതയോടുകൂടി മുട്ടിൻമേൽ വീഴുകയും ചെയ്യുന്നു. പിതാവ് നേടി തന്ന ഈ നന്മകളുടെ പേരിൽ ഊറ്റം കൊള്ളുക മാത്രമല്ല നാം ചെയ്യേണ്ടത്. മുമ്പോട്ട് പോകുവാനുള്ള ആത്മീയ ഊർജ്ജം സമ്പാദിക്കുവാൻ പിതാവിന്റെ ആത്മീയതയാകുന്ന സ്രോതസ്സിലേക്ക് ഒരിക്കൽ കൂടി മലങ്കരസഭ മടങ്ങി എത്തേണ്ടിയിരിക്കുന്നു. ഏശയ്യാ പ്രവാചകൻ പണ്ട് ഇസ്രായേൽ ജനത്തോട് പറഞ്ഞ വചനം നമ്മെ സംബന്ധിച്ചിടത്തോളം വളരെ പ്രസക്തമാണ്. ''കർത്താവിനെ

ഉപകരണങ്ങൾ അമേരിക്കയിൽ നിന്നും ഇറക്കുമതി ചെയ്യുകയും അതിന്റെ പ്രവർത്തനത്തിന് നേതൃത്വം നൽകുന്നതിനായി കർമ്മിലിത്ത വൈദികരുടെ സഹായം തേടുകയും ചെയ്തു. ''സത്യസഭാ കാഹളം'' ഇവിടെനിന്നുമാണ് പ്രസിദ്ധീകരിച്ചിരുന്നത്.

**അനുയോജ്യനായ പിൻഗാമി: മാർ ഗ്രിഗോറിയോസ്**

22 വർഷക്കാലം താൻ നയിച്ച അതിഭദ്രാസനത്തെ തുടർന്നു പരിപാലിക്കുന്നതിനായി ദൈവേഷ്ടത്തിൽ സമർത്ഥനായ ഒരു പിൻഗാമിയെ വാഴിച്ചു നൽകാൻ തിരുമേനിക്ക് സാധിച്ചു. 1953 ജനുവരി 29-ന് ബനഡിക്ട് മാർ ഗ്രിഗോറിയോസ് തിരുമേനി തിരുവനന്തപുരം അതിഭദ്രാസനത്തിനുവേണ്ടി അഭിഷിക്തനായി. തന്റെ മുൻഗാമിയുടെ ദർശനങ്ങളോട് ചേർന്ന് സഭയെ 40 വർഷം നയിച്ച ആ പുണ്യതാതന്റെ ജന്മശതാബ്ദിയും നമ്മൾ ആഘോഷിക്കുകയാണല്ലോ.

**ഉപസംഹാരം**

വന്ദ്യപിതാവ് പരിപാലിച്ച് വളർത്തിയ തിരുവനന്തപുരം അതിഭദ്രാസനം ഇന്ന് മൂന്ന് ഭദ്രാസനങ്ങളുടെ മാതൃത്വം വഹിക്കുന്നു: മാർ ഈവാനിയോസ് തിരുമേനിയുടെ ജന്മസ്ഥലം ഉൾക്കൊള്ളുന്ന മാവേലിക്കര ഭദ്രാസനം, പുനരൈക്യത്തിന്റെ ഈറ്റില്ലമായ പത്തനംതിട്ട, മലങ്കര കത്തോലിക്കാ സഭയിലെ മിഷൻ പ്രവർത്തനത്തിന്റെ ഫലമായ മാർത്താണ്ഡം ഭദ്രാസനം. മലങ്കര സഭയുടെ തനിമയും നിയോഗവും വെളിവാക്കുന്ന പ്രവർത്തനം ഈ ഭദ്രാസനങ്ങൾ നിറവേറ്റുന്നു. വിശാലമായ മനുഷ്യസമൂഹത്തിന് സേവനം ചെയ്യുന്ന അതിഭദ്രാസനമായി നിലകൊള്ളാൻ ദൈവദാസൻ മാർ ഈവാനിയോസ് തിരുമേനിയുടെ മാദ്ധ്യസ്ഥം തുടർന്നും തിരുവനന്തപുരം അതിഭദ്രാസനത്തിന് കോട്ടയായിരിക്കട്ടെ.

അന്വേഷിക്കുന്നവരെ, രക്ഷ തേടുന്നവരെ, എന്റെ വാക്ക് കേൾക്കുവിൻ നിങ്ങളെ വെട്ടിയെടുത്ത പാറയിലേക്കും, നിങ്ങളെ കുഴിച്ചെടുത്ത ഖനിഗർഭത്തിലേക്കും നോക്കുവിൻ" (ഏശയ്യാ 51/1) മാർ ഈവാനിയോസ് പിതാവിന്റെ ആത്മീയതയാകുന്ന പാറയിൽ നിന്ന് വെട്ടിയെടുക്കപ്പെട്ടവരും, പിതാവിന്റെ ദർശനങ്ങളാകുന്ന ഖനിഗർഭത്തിൽ നിന്ന് കുഴിച്ചെടുക്കപ്പെട്ടവരുമാണ് മലങ്കര കത്തോലിക്കാസഭാസമൂഹം. അതുകൊണ്ടാണ് ഈ തിരിഞ്ഞുനോട്ടത്തിന് പ്രസക്തിയേറുന്നത്.

മാർ ഈവാനിയോസ് പിതാവിലൂടെ ദൈവം നമ്മൾക്ക് തന്ന അനു:ഗ്രഹങ്ങൾ നിരവധിയാണ്. പിതാവിന്റെ ജീവിതത്തിൽ ഓരോ നിർണ്ണായകമായ വഴിത്തിരിവുകൾ ഉണ്ടായപ്പോഴും സ്വയശോധന യുടെയും, ദൈവഹിതം അന്വേഷിക്കുന്നവന്റെ ഭാഗധേയമായ ഗത്സമേനിയിലെ രക്തം വിയർക്കുന്നതിന്റെയും തീവ്രമായ അനുഭവം കൂട്ടായി ഉണ്ടായിരുന്നു. ഈ "ഗത്സമേനി അനുഭവത്തിലൂടെ" പാകം വന്നതായിരുന്നു മാർ ഈവാനിയോസ് പിതാവ് എടുത്ത നിർണ്ണായ തീരുമാനങ്ങൾ ഓരോന്നും. നമ്മുടെ സഭയെ ഇന്നത്തെ അഭിമാനാർഹമായ സ്ഥിതിയിലേക്ക് എത്തിച്ചതിൽ, പിതാവിന്റെ ജീവിതത്തിലെ "ഗത്സമേനി അനുഭവങ്ങൾ'' വലിയ ഒരു പങ്കുവഹിച്ചിട്ടുണ്ട്. സ്വന്തഹിതത്തിന് ഉപരിയായി ദൈവഹിതം കണ്ടെത്തുവാൻ യേശുനാഥനെപ്പോലെ ഗത്സമേനിയിലെ തീവ്രമായ നൊമ്പരങ്ങളെ പുല്കുവാൻ ആ താപസശ്രേഷ്ഠൻ തയ്യാറായി എന്നതാണ് സത്യം. ആ ഗത്സമേനികളുടെ ഭൂമികയിലൂടെ ഒരു യാത്രയാണ് ഈ ചെറുലേഖനം.

മലങ്കര ഓർത്തഡോക്സ് സഭയുടെ ദുർഗ്ഗതി എന്തെന്ന് മാർ ഈവാനിയോസ് പിതാവിന് മനസ്സിലായത് ആ സഭയെ ദൂരെ നിന്ന് വീക്ഷിച്ചപ്പോഴാണ്. അദ്ദേഹത്തിന്റെ സെറാമ്പൂർ വാസമാണ് ഇതിന് ഇടയാക്കിയത്. എന്നാൽ സെറാമ്പൂരിലേക്ക് അദ്ദേഹത്തെ ദൈവം വഴി നടത്തിയപ്പോൾ താൻ ജോലി ചെയ്തിരുന്ന എം. ഡി. സെമിനാരി സ്കൂളും, അതിന്റെ പ്രിൻസിപ്പൽ സ്ഥാനവും ഉപേക്ഷിച്ച് വിദൂരനാട്ടിൽ പോയി കഴിയുക എന്ന ക്ലേശകരമായ കാര്യം ഒരു വശത്തും, സെറാമ്പൂർ കോളേജിൽ ജോലിക്കായി പോയാൽ അത് എം. ഡി. സെമിനാരി സ്കൂളിന്റെ സാമ്പത്തിക സ്ഥിതിയെ മെച്ചപ്പെടുത്തുവാൻ ഉള്ള കനകാവസരം ആണല്ലോ എന്ന ചിന്ത മറുഭാഗത്തും അദ്ദേഹത്തെ അലട്ടി. ദൈവഹിതം എന്തെന്ന് അറിയാനാണ് പിതാവ് ആഗ്രഹിച്ചത്. പിതാവിന്റെ തന്നെ വാക്കുകൾ ഗിരിദീപത്തിൽ ഇപ്രകാരം കാണുന്നു. "അതിനാൽ, സെറാമ്പൂർ കോളേജിലേക്കു പോവുകയോ പോവാതിരിക്കുകയോ, എന്താണു വേണ്ടതെന്നുള്ള കാര്യത്തിൽ വാസ്തവം പറയുന്നതായാൽ, നാം അസ്വസ്ഥനായിത്തീർന്നുകഴിഞ്ഞു. പലപ്പോഴും ഈ ഒരു വിചാരം തന്നെ നമ്മുടെ ഹൃദയത്തെ അലട്ടിക്കൊണ്ടിരുന്നു. കുറെ ദിവസങ്ങളായിട്ടും രണ്ടിൽ ഏതെങ്കിലും ഒന്നുതീർച്ചപ്പെടുത്തുവാൻ കഴിയുന്നില്ലല്ലോ എന്നു നാം വിഷാദിച്ചിട്ടുണ്ട്. മനസ്സിന്റെ ഈ ഒരു അസ്വാസ്ഥ്യം ഭക്ഷണത്തിനും പ്രവൃത്തിക്കും എന്നപോലെ, ക്രമേണ ഉറക്കത്തിനും വിഘാതമായി തീരാൻ തുടങ്ങി. ഒരുറക്കം കഴിഞ്ഞാലുടൻ, നമ്മുടെ ഹൃദയഫലത്തിൽ ആവിർഭവിക്കുന്നത് സെറാമ്പൂർ കോളേജും ഡോക്ടർ ഹവ്വൽസുമായിരിക്കും. അനുക്ഷണം മെത്രാപ്പോലീത്താ തിരുമേനിയും എം.ഡി. സെമ്മിനാരിയും മറുവശത്തായി നമുക്കു ദൃശ്യമാവുകയും ചെയ്യും." (ഗിരിദീപം, 6–ാം പതിപ്പ്, പുറം 48)

രാവിലെ നാലുമണിക്ക് എഴുന്നേറ്റ് അഭി. പിതാവ് ചാപ്പലിൽ കയറി ഈ കാര്യം സമർപ്പിച്ച് പ്രാർത്ഥിക്കുമായിരുന്നു. നെഞ്ചിനെ നീറ്റി നിന്ന ഈ സന്നിഗ്ദാവസ്ഥ തരണം ചെയ്ത് അവസാനം സെറാമ്പൂറിന് പോകുവാൻ തീരുമാനിച്ചു കഴിഞ്ഞപ്പോൾ "ഏറെ ദിവസങ്ങളായി നെഞ്ചിന്മേൽ വെയ്ക്കപ്പെട്ടിരുന്ന വലിയ ഒരു പാറക്കല്ല് പെട്ടെന്ന് എടുത്തു മാറ്റിയാൽ എങ്ങനെയോ, അതുപോലെ, അനുക്ഷണം നമുക്കു വലിയ ഒരു ആശ്വാസവും സുഖവും തോന്നി" (ഗിരിദീപം, 6–ാം പതിപ്പ്, പുറം 49).

മാനസികമായ പിരിമുറുക്കത്തിന്റെയും, അസ്വസ്ഥതയുടെയുമായ ഈ ''ഗത്സമേനി അനുഭവം" ആണ് പില്ക്കാലത്ത് പിതാവിന്റെ ദർശനങ്ങളെ സ്വാധീനിക്കയും, പാകപ്പെടുത്തുകയും ചെയ്ത സെറാമ്പൂർ വാസത്തിലേക്ക് നയിച്ചത്.

സെറാമ്പൂരിൽ ആയിരിക്കുമ്പോൾ കേസുകളിലും, വ്യവഹാരങ്ങളിലും പെട്ട്, ആത്മീയതേജസ്സ് നഷ്ടപ്പെട്ട്, പടുതിരി കണക്ക് ആയിപ്പോയ മാതൃസഭയുടെ ദുരവസ്ഥ അദ്ദേഹം മനസ്സിലാക്കി. ഈ ദുർഗ്ഗതിയിൽ നിന്നും സഭയെ രക്ഷിക്കാൻ പ്രബുദ്ധരായ ഒരു പുതിയ തലമുറയെ സൃഷ്ടിക്കാൻ അനേകം ചെറുപ്പക്കാരെ സെറാമ്പൂരിലും മറ്റും കൊണ്ടുപോയി അദ്ദേഹം ഉന്നത വിദ്യാഭ്യാസം നല്കി. എന്നാൽ അതുകൊണ്ടും സഭയിൽ കാര്യമായ ആത്മീയ ഉണർവ്വ് ഉണ്ടായില്ല. സഭ അടിസ്ഥാനപരമായി മിഷണറിയാണ് എന്നുള്ള ആത്മീയദർശനവും, ഉത്തരവാദിത്വവും കൈമോശം വന്നുപോയതാണ് മലങ്കരക്കാർ ഇങ്ങനെ വ്യവഹാരങ്ങളിലും, അക്രൈസ്തവമായ സമീപനങ്ങളിലും പെട്ട് വഴിമാറിപ്പോകുന്നത് എന്ന് മനസ്സിലാക്കിയ പിതാവ് ഒരു മിഷണറി സമൂഹം സ്ഥാപിച്ചാലോ എന്ന് ചിന്തിച്ചു. എന്നാൽ "സ്വന്തമാക്കിയതല്ലെ, പങ്കുവയ്ക്കാനാവൂ", അതുകൊണ്ട് ആദ്യം ദൈവത്തെ സമ്പാദിക്കുന്നതിൽ ബദ്ധശ്രദ്ധരായ സന്ന്യാസികളുടെ ഒരു സമൂഹം ആണ് ആവശ്യം എന്ന് പിതാവ് പിന്നീട് ചിന്തിച്ചു. ഇതിൽ ഏതാണ് മിഷണറി സമൂഹമോ, അതോ സന്ന്യാസ സമൂഹമോ, എന്ന ചിന്തയിൽ തീരുമാനം എടുക്കാനാകാതെ അദ്ദേഹം ഉഴറി. പുതിയ ഒരു ഗത്സമേനിയുടെ ഭൂമികയിലദ്ദേഹം പദമൂന്നുകയായിരുന്നു. ദൈവഹിതത്തിന് വേണ്ടി സ്വയം അദ്ദേഹം സമർപ്പിച്ചു. തീവ്രമായ തപോനിഷ്ഠകളിലൂടെയായിരുന്നു ആ സമർപ്പണവും പ്രാർത്ഥനയും മുന്നേറിയത്.

"മിഷനറിസമൂഹരൂപീകരണത്തെ സംബന്ധിച്ചട

ത്തോളം ദൈവഹിതം എന്തെന്നു വിശദപ്പെടുവാൻ വേണ്ടി തീവ്രങ്ങളായ പല വ്രതങ്ങളും നിഷ്ഠകളും പാലിച്ചുവന്നതിന്റെ ഫലമായിട്ടോ എന്തോ അക്കാലം നമ്മുടെ മനസു മിഷനറി സമൂഹചിന്തയെന്ന പരിധിക്കുള്ളിൽ കറങ്ങിക്കൊണ്ടിരിക്കുക തന്നെയായിരുന്നു, അദൃശ്യമായ ഒരു പരാശക്തി നമ്മുടെ മനസ്സിനെ തൂക്കിപിടിച്ചുകൊണ്ട് മിഷനറിസമൂഹചിന്തയാകുന്ന വഴിയിലൂടെ വലിച്ചിഴച്ചുകൊണ്ട് പോകുന്നതു പോലെ നമുക്കു തോന്നിയിട്ടുണ്ട്. അപ്പോൾ ബലംപ്രയോഗിച്ചുകൊണ്ടു നാം നമ്മുടെ മനസ്സിനെ ഒരിടത്തു കുറ്റിതറച്ചുറപ്പിക്കാതെ യഥേഷ്ടം അതിനെ അയച്ചു വിട്ടുകൊണ്ട് എവിടെയാണ് അത് സ്വയമേവ ചെന്നുറയ്ക്കുന്നതെന്നും പ്രാർത്ഥനയോടുകൂടി നാം സശ്രദ്ധം വീക്ഷിച്ചു വന്നു" (ഗിരിദീപം, 6-ാം പതിപ്പ്, പുറം 58).

ദൈവഹിതം തിരിച്ചറിയുന്നതിന് പ്രാർത്ഥനയിലും, ധ്യാനത്തിലും അദ്ദേഹം ചിലവഴിച്ച നാളുകളിലെ ആത്മസംഘർഷം പിതാവിന്റെ വാക്കുകളിൽ തുടിച്ചു നില്പുണ്ട്.

"ഈ നിലയിൽ പിന്നെയും മാസങ്ങൾ കുറെ കഴിഞ്ഞുപോയി. ദൈവത്തിന്റെ തിരുമുമ്പിൽ കളിമണ്ണിനെയെന്നപോലെ കുഴച്ചു വെയ്ക്കപ്പെട്ടിരുന്ന നമ്മുടെ ഹൃദയത്തിന് ആദർശമാകുന്ന ആകൃതിയും ആശയമാകുന്ന ഭംഗിയും ക്രമേണ ഉണ്ടായി വരുന്നില്ലയോ എന്നു നമുക്കു തോന്നി തുടങ്ങി. നിശ്ചയമായും അവിടുന്ന് അതിനു രൂപം കൊടുക്കാതിരിക്കുകയില്ലെന്നു നാം വിശ്വസിച്ചു. അക്കാലം വരെ സ്വതന്ത്രമായിരുന്ന നമ്മുടെ ഹൃദയത്തെ അവിടെത്തന്നെ പ്രതിഷ്ഠിച്ചുവെച്ച് നാം മാറിയിരുന്നു. ഇക്കാര്യത്തിൽ പലപല പരീക്ഷകളെയും നമുക്കു വിജയിക്കേണ്ടതായി വന്നിട്ടുണ്ട്. സ്വയത്തെ പരിത്യജിക്കുക എന്നുള്ളതിൽ വരാവുന്ന ശാരീരികവും മാനസികവുമായ പ്രയാസങ്ങളെക്കുറിച്ച് അനുഭവസ്ഥന്മാർ മാത്രമേ മനസ്സിലാക്കിയിരിക്കയുള്ളുവല്ലോ" (ഗിരിദീപം, 6-ാം പതിപ്പ്, പുറം 60).

സ്വയത്തെ പരിത്യജിച്ച് പൂർണ്ണമായും ദൈവഹിതത്തെ ഉൾക്കൊള്ളുക എന്നതിന്റെ ആത്മസംഘർഷമാകുന്ന പഞ്ചാഗ്നിയിൽ സ്ഫുടം ചെയ്യപ്പെട്ടതായിരുന്നു, പിതാവിന്റെ ജീവിതത്തിലെ സുപ്രധാനങ്ങളായ ഓരോ തീരുമാനങ്ങളും.

പുനഃരൈക്യകത്തിനായി 400 ഏക്കറോളം വരുന്ന മുണ്ടൻമലയിലെ വസ്തുവകകൾ എല്ലാം ഉപേക്ഷിച്ച് വെറും കയ്യോടെ ഇറങ്ങിപ്പോകുവാൻ തീരുമാനിച്ചപ്പോൾ ബഥനി ആശ്രമസ്ഥരെല്ലാം തന്നോടൊപ്പം ഉണ്ടാകണം എന്നദ്ദേഹം ആഗ്രഹിച്ചു. എന്നാൽ ഫാ. അലക്സിയോസും മറ്റും കുപ്രചരണങ്ങൾ നടത്തി ഇതിന് വിഘാതം സൃഷ്ടിച്ചുകൊണ്ടിരുന്നു. എങ്കിലും ആരെയും പിതാവ് സമ്മർദ്ദം ചെലുത്തി തീരുമാനം എടുപ്പിച്ചില്ല.

> "ആഗസ്റ്റ് 19-ാം തീയതി സന്ധ്യാ നമസ്കാരത്തിനുശേഷം ചാപ്പലിൽവെച്ച് ആശ്രമാദ്ധ്യക്ഷൻ ഒരു ചെറിയ പ്രസംഗം നടത്തി. അവസാനഭാഗം ഏതാണ്ട് ഇപ്രകാരമായിരുന്നു. ഈ ബഥനി മലയിൽ നിന്നും നാളെ രാവിലെതന്നെ ഇറങ്ങുവാൻ നാമും മാർ തെയോഫിലോസുംകൂടെ നിശ്ചയിച്ചുകഴിഞ്ഞു എന്ന വിവരം നിങ്ങളെ അറിയിച്ചുകൊള്ളുന്നു. ഞങ്ങളോടുകൂടെ ഇവിടെ നിന്നും ഇറങ്ങി കത്തോലിക്കാസഭയോടു പുനരൈക്യപ്പെടുന്നതിനു സന്നദ്ധതയുള്ളവർ വിവരം ഈ രാത്രി 12 മണിക്ക് മുമ്പു നമ്മെ അറിയിക്കണം. ഞങ്ങളോടൊന്നിച്ച് വരുന്നതിനോ വരാതിരിക്കുന്നതിനോ ഉള്ള പരിപൂർണ്ണസ്വാതന്ത്ര്യം ആശ്രമസ്ഥരായ നിങ്ങൾക്ക് ആശ്രമാദ്ധ്യക്ഷനായ നാം നല്കുന്നു. രാത്രി 12 മണിവരെ ഈ ചാപ്പലിൽ നാം ഉണ്ടായിരിക്കുന്നതാണ്.
>
> തദനുസരണം ആശ്രമസ്ഥരിൽ ഫാദർ അലക്സിയോസ്, അലക്സാണ്ടർ ശെമ്മാശൻ, രണ്ടുമൂന്നു സാധുക്കൾ എന്നിവർ ഒഴിച്ചുള്ളവരെല്ലാം രാത്രി പതിനൊന്നരമണിക്ക് മുമ്പുതന്നെ ആശ്രമാദ്ധ്യക്ഷന്റെ മുൻപാകെ വന്ന് അദ്ദേഹത്തെ അനുഗമിച്ച് ബഥനിമലയിൽ നിന്നിറങ്ങുവാൻ തങ്ങൾക്കുള്ള സന്നദ്ധത അറിയിക്കയുണ്ടായി. പക്ഷേ, തന്നോടൊന്നിച്ചു ബഥനിമലയിൽ നിന്നിറങ്ങി കത്തോലിക്കാസഭയോടു പനരൈക്യം പ്രാപിക്കുവാൻ സന്നദ്ധനാകുമെന്നു പ്രതീക്ഷിച്ചിരുന്ന അലക്സാണ്ടർ ശെമ്മാശനെ (റവ.ഫാദർ സെറാഫിയോൻ) പതിനൊന്നര മണിയായിട്ടും കാണാതിരുന്നതിനാൽ കഥാപുരുഷന്റെ മനസ്സ് അതിയായി വിഷമിച്ചു. എങ്കിലും ശെമ്മാശനിൽ മനഃപരിവർത്തനം ഉണ്ടാകുന്നതിനു വേണ്ടി ദൈവമുൻപാകെ ഉള്ളുരുകി അദ്ദേഹം പ്രാർത്ഥിച്ചുകൊണ്ടിരുന്നു. കൃത്യം 11.45 ന് ദൈവികപ്രചോദനത്താൽ പ്രേരിതനായി അലക്സാണ്ടർ ശെമ്മാശൻ ചാപ്പലിൽ പ്രവേശിച്ച് അഭിവന്ദ്യ തിരുമേനിയുടെ മുമ്പിൽ മുട്ടുകുത്തി പിറ്റേ ദിവസം ബഥനിമലയിൽ നിന്നും ഇറങ്ങുന്നതിനു താൻ തയ്യാറാണെന്ന് അറിയിച്ചു. അങ്ങനെ ആശ്രമാദ്ധ്യക്ഷൻ അതീവ സന്തുഷ്ടനായിത്തീരുകയും ചെയ്തു" (ആർച്ച് ബിഷപ്പ് മാർ ഈവാനിയോസ്, ഫാ. തോമസ് ഇഞ്ചയ്ക്കോടി, 3-ാം പതിപ്പ്, പുറം 449-450).

മാർ ഈവാനിയോസ് പിതാവിന്റെ രക്തത്തെ സ്വേദകണങ്ങളാക്കിയ ഗത്സമേനിയുടെ മൂന്നാം ഘട്ടത്തിന്റെ ആദ്യരാത്രി മാത്രമായിരുന്നു അത്. മുണ്ടൻമലയിൽ നിന്ന് ഇറങ്ങിയപ്പോൾ തത്വത്തിൽ മലങ്കര ഓർത്തഡോക്സ് സഭയിൽ നിന്ന് ഇറങ്ങുകയായിരുന്നു. എന്നാൽ പുനരൈക്യം നടന്നത് സെപ്റ്റംബർ 20-ന് ആണ് ഇടയ്ക്കുള്ള ഈ ഒരു മാസം തികച്ചും ത്രിശങ്കുസ്വർഗ്ഗത്തിലായിരുന്നു എന്ന് വേണം പറയുവാൻ. പലരുടേയും ഔദാര്യം മാത്രം കൈ

മുതലാക്കി ബഥനി ആശ്രമസ്ഥർ വെണ്ണിക്കുളത്ത് കുടിലുകെട്ടി താമസിച്ച ഒരു മാസം മാർ ഈവാനിയോസ് തിരുമേനി തന്റെ ഗത്സമേനിയുടെ മണ്ണിൽ മുട്ടിൽ നിന്ന് ഒഴുക്കിയ കണ്ണീരിന്, പ്രാർത്ഥനയ്ക്ക് പരിധി കല്പി ക്കാനാവുമോ?

പുനഃരൈക്യത്തിന് ഉള്ള സമയം സമാഗത മാവുമ്പോൾ ആ മനസ്സിനെ മഥിച്ച ഏറ്റം പ്രയാസമേറിയ കാര്യം തനിക്ക് പിതൃതുല്യനും, ഗുരുസ്ഥാനീയനുമായ വട്ടശ്ശേരിൽ മാർ ദീവന്ന്യാസിയോസ് പിതാവുമായി വേർപിരിയേണ്ടിവരുമല്ലോ എന്ന ചിന്തയാണ്.

ദീവന്ന്യാസിയോസ് പിതാവുമായുള്ള തന്റെ ബന്ധത്തെ ഈവാനിയോസ് പിതാവ് ഇങ്ങനെയാണ് കാണുന്നത്. "തിരുമനസ്സുകൊണ്ട് എന്റെ പിതാവും, ഗുരുവുമാകുന്നു. യാതൊരു കളങ്കവും കൂടാത്തതായ സ്നേഹത്തോടും വിശ്വാസത്തോടും കൂടിയാണ് എന്റെ ബാല്യം മുതൽ ഇന്നോളം, തിരുമേനിയെ ഞാൻ സ്നേഹിച്ചിട്ടുള്ളത്" (ഫാ. തോമസ് ഇഞ്ചയ്ക്കലോടി, 3-ാം പതിപ്പ്, പുറം 360-361). എത്രമാത്രം സങ്കടകരവും മർമ്മഭേദകവും ആയിരുന്ന തന്റെ ഗുരുനാഥനോടുള്ള വേർപാട് എന്ന് നമ്മൾക്ക് ഊഹിക്കാവുന്നതേയുള്ളൂ. മാർ ദീവന്ന്യാസിയോസ് പിതാവിന്, മാർ ഈവാനി യോസ് പിതാവിനോടും ഉള്ള ബന്ധം ദിവന്ന്യാസി യോസ് പിതാവിന്റെ വാക്കുകളിൽ തന്നെ കാണുക:-

"നമുക്കു ഒരു വിശ്വസ്തനും സത്യസ്നേഹിതനു മുണ്ടെങ്കിൽ അതു താനാണെന്നു അറിയാത്തവനല്ല നാം" (ഫാ. തോമസ് ഇഞ്ചയ്ക്കലോടി, 3-ാം പതിപ്പ്, പുറം 361).

"ഇഹലോകത്തിൽ നമ്മുടെ ബഥനിമെത്രാച്ചനെ പ്പോലെ നാം ആരെയും സ്നേഹിക്കയും വിശ്വസിക്കയും ഉണ്ടായിട്ടില്ല. നമ്മുടെ കാതോലിക്കാബാവായെക്കാളും നമ്മെക്കാൾ തന്നെയും നാം അദ്ദേഹത്തെ വിശ്വസി ക്കയും സ്നേഹിക്കയും ചെയ്തിരുന്നു" (ഫാ. തോമസ് ഇഞ്ചയ്ക്കലോടി, 3-ാം പതിപ്പ്, പുറം 361).

ഈ തീവ്രമായ ആത്മബന്ധം വെട്ടിമുറിക്കേണ്ടി വന്നു എന്നതാണ് ഒരു പക്ഷേ മാർ ഈവാനിയോസ് പിതാവ് പുനരൈക്യത്തിന് തയ്യാറായപ്പോൾ നേരിടേണ്ടി വന്ന ശക്തമായ പരീക്ഷണവും, വേദനാജനകവുമായ തീരുമാനവും. കാരണം ദൈവഹിതം പിന്തുടരുക എന്ന ആത്മീയനിലപാടും, സ്വന്തം ഗുരുവിനൊപ്പം എല്ലാം മറന്ന് നില്ക്കുക എന്ന മാനുഷിക നിലപാടും തമ്മിൽ മുഖാമുഖം നില്ക്കുമ്പോൾ ഒരു തിരഞ്ഞെടുപ്പ് ഹൃദയം കീറിമുറിക്കുന്നതു പോലെയായിത്തീർന്നു. ഈ "ഗത്സമേനി അനുഭവം" പിതാവിന്റെ മനസ്സിനെയും, മനസ്സാക്ഷി യെയും ശുദ്ധിചെയ്തതുപോലെ ഒരനുഭവം അതിന് മുൻപോ പിൻപോ ആ താപസശ്രേഷ്ഠന്റെ ജീവിതത്തിൽ ഉണ്ടായിക്കാണുമോ. (ഫാ. തോമസ് ഇഞ്ചയ്ക്കലോടി പുറങ്ങൾ 375-378 കാണുക). ദിവന്ന്യാസിയോസ് പിതാവുമായി പരസ്പരം അവസാനമായി ചുംബിച്ച് പിരിഞ്ഞ വികാരതീവ്രമായ അനുഭവം പിതാവിന്റെ വാക്കുകളിൽ തന്നെ ഈ പുറങ്ങളിൽ വിവരിച്ചിട്ടുണ്ട്. ചുരുക്കത്തിൽ പുനരൈക്യത്തിലേക്ക് പിതാവിനെ ഘട്ടം ഘട്ടമായി വഴി നയിച്ച പ്രധാന സംഭവങ്ങൾ എല്ലാം തന്നെ സ്വന്തം ഹിതത്തിന് ഉപരിയായി ദൈവഹിതത്തെ പ്രതിഷ്ഠി ക്കുവാൻ ആ തപോധനൻ നടത്തിയ ആത്മസംഘർഷ നിർഭരമായ തീരുമാനങ്ങളാണ്. ദൈവഹിതത്തെ എല്ലാറ്റിലും ഉപരിയായ ജീവിതത്തിന്റെ മാനദണ്ഡമായി സ്വീകരിച്ച വ്യക്തിക്ക് ദൈവപുത്രനായ ക്രിസ്തുവിന്റെ "ഗത്സമേനി അനുഭവം" സ്വന്തമാകും എന്നുള്ള ആത്മീയ യാഥാർത്ഥ്യം ആണ് മാർ ഈവാനിയോസ് പിതാവിന്റെ ജീവിതം വെളിപ്പെടുത്തുന്നത്. അതു തന്നെയാണ് ആ ജീവിതത്തിന്റെ വിജയരഹസ്യം. മലങ്കരസഭ പുനഃരൈക്യശേഷവേളയിൽ തിരിച്ചറിയേണ്ട ആത്മീയ രഹസ്യവും ഇതുതന്നെ. ഒരു പക്ഷെ മലങ്കരസഭ തന്നെ ഈ ഗത്സമേനിയുടെ ഭൂമികയിലെ ആത്മീയാനുഭവങ്ങളിലേക്ക് മടങ്ങേണ്ട സമയവുമാണ്.

ആഘോഷങ്ങൾക്കും, ഉത്സവങ്ങൾക്കും ഒരു കൊടിയിറക്ക് കല്പിച്ച് നൽകി, നമ്മൾക്ക് കിട്ടിയ എണ്ണമറ്റ അനുഗ്രഹങ്ങൾക്ക് നന്ദി പറഞ്ഞുകൊണ്ട്, ദൈവസന്നിധിയിൽ, ഗത്സമേനി യിൽ കമഴ്ന്ന് വീണ യേശുവിനേപ്പോലെ, മാർ ഈവാനിയോസ് പിതാവിനെ പ്പോലെ നാമും കമഴ്ന്നു വീഴണം.

ഇന്ന് പ്രസക്തി നഷ്ടപ്പെട്ടോ എന്ന് ചിലരെങ്കിലും ചിന്തിക്കുന്ന പുനഃരൈക്യസംരംഭങ്ങൾക്ക് വീണ്ടും പുതുജീവൻ വയ്ക്കണം എങ്കിൽ ഇതല്ലാതെ മറ്റ് മാർഗ്ഗമുണ്ടോ?

വ്യക്തിപരമായും, സഭയായും നമ്മെ സംബന്ധി ക്കുന്ന ദൈവഹിതം, വെളിപ്പെട്ടു കിട്ടാനും, ആ ദൈവഹിതത്തെ സ്വന്തഹിതങ്ങൾക്കുപരിയായി പ്രതിഷ്ഠിക്കാനും യേശുവിനെപ്പോലെ, മാർ ഈവാനി യോസ് പിതാവിനെപ്പോലെ നമ്മുക്കും കഴിഞ്ഞാൽ സഭയിൽ പുതിയ ആത്മീയ ഉണർവ്വ് വീണ്ടെടുക്കാൻ കഴിയും.

സഭൈക്യത്തിനായുള്ള തീവ്രമായ പ്രാർത്ഥന യുടേയും, തപാനുഷ്ഠാനങ്ങളുടെയും, മൗനത്തിന്റെയും വല്മീകത്തിനുള്ളിലേക്ക് നാം മടങ്ങണം. സ്വന്തം ആത്മീയതയുടെ ഗത്സമേനികളിൽ മലങ്കരമക്കൾ രക്തം വിയർത്ത് "പിതാവെ എന്റെ ഇഷ്ടമല്ല അവിടുത്തെ ഇഷ്ടം നിറവേറണമെ" എന്ന് പ്രാർത്ഥിക്കുന്ന വേളകളായി പുനഃരൈക്യ ആചരണ വേളകൾ മാറണം. ആഘോഷങ്ങൾക്കും, ആരവങ്ങൾക്കും ഒരു ഇടവേള യുണ്ടാവണം. ഗത്സമേനികൾ ഉയിർകൊള്ളുന്ന കാലം ഉണ്ടാവണം. പിതാവിന്റെ കബറിങ്കൽ മുട്ടിൻമേൽ വീഴുന്ന ഓരോ മലങ്കരക്കാരന്റെ ഹൃദയത്തിൽ സഭയുടെ വളർച്ചയ്ക്കായി, സഭൈക്യത്തിനായി കേഴുന്ന പ്രാർത്ഥിക്കുന്ന ഗത്സമേനികൾ രൂപം കൊള്ളട്ടെ.

മലങ്കര കത്തോലിക്കാസഭയ്ക്ക് അതിന് ലഭിക്കാ വുന്ന എല്ലാവിധ അംഗീകാരങ്ങളും പരമകാരുണികനായ ദൈവം ഇന്ന് കല്പിച്ച് തന്നിട്ടുണ്ട് എങ്കിൽ, അതി നോടൊപ്പം ഏശയ്യാ പ്രവാചകനിലൂടെ അരുളിച്ചെയ്ത വചനങ്ങളും ചെവിക്കൊള്ളാൻ തയ്യാറാകണം. "നമ്മെ വെട്ടിയെടുത്ത പാറയിലേക്കും, കുഴിച്ചെടുത്ത ഖനിഗർഭ ത്തിലേക്കും" (ഏശയ്യ 51/1) നന്ദിപൂർവ്വം മടങ്ങേണ്ട സമയം ഇതു തന്നെ. ആർച്ച് ബിഷപ്പ് മാർ ഈവാനിയോസ് പിതാവിനെ വിശുദ്ധിയിലേക്കെത്തിച്ച അദ്ദേഹത്തിന്റെ ജീവിതത്തിലെ ഗത്സമേനികളി ലേക്കല്ലാതെ മറ്റെവിടേക്കാണ് നാം മടങ്ങേണ്ടത്?




# മാർ ഈവാനിയോസ് പിതാവും ഭാരതത്തിന്റെ സുവിശേഷവൽക്കരണവും

ഫാ. മാത്യു ചാർത്താകുഴി



യേശുക്രിസ്തുവിലൂടെയുള്ള രക്ഷ മാനവ കുലത്തിനു മുഴുവനായുള്ള ദൈവത്തിന്റെ ദാനവും വാഗ്ദാനവുമാണ്. സുവിശേഷം ലഭിച്ചവരുടെ വിളിയാണ് മറ്റെല്ലാവർക്കും സുവിശേഷം നൽകുകയെന്നതും. യേശുവിനെ അറിയാത്തവരായി ഒരാളെങ്കിലും അവശേഷിക്കുന്നിടത്തോളം സഭയിലൂടെ ഈ ദൈവീകദൗത്യം തുടർന്നുകൊണ്ടേയിരിക്കും. ഭാരതത്തിലെ കോടിക്കണക്കിന് ആളുകൾക്ക് യേശുവിനെ അറിയാനും അനുഭവിക്കാനുമുള്ള അവകാശം നിഷേധിക്കാൻ ആർക്കും കഴിയില്ല. അത് അറിയിക്കേണ്ടത് നമ്മുടെ ദൗത്യമാണെങ്കിലും കേൾവിക്കാരനിൽ അതിന്റെ പ്രതിഫലനമുണ്ടാവുന്നത് ദൈവത്തിന്റെ പ്രവർത്തനഫലമായിട്ടു കൂടിയാണ്.

ഭാരത സുവിശേഷവത്കരണ പ്രവർത്തനങ്ങൾക്ക് വിജയകരമായ ഒരു മാതൃക ദൈവദാസൻ മാർ ഈവാനിയോസ് പിതാവിന്റെ പ്രവർത്തനങ്ങളിൽ കാണാൻ കഴിയും. അദ്ദേഹത്തിന്റെ ദർശനങ്ങൾ ഭാരതത്തിലെ ക്രിസ്തീയ സഭകളുടെ പ്രത്യേകിച്ച് മലങ്കര സഭയുടെ സുവിശേഷ പ്രവർത്തനങ്ങൾക്ക് പുതിയ കാഴ്ചപ്പാടും ദിശാബോധവും നൽകിയിട്ടുണ്ട്. ആഴമായ പ്രാർത്ഥനാ ചൈതന്യമുള്ള കുടുംബ പശ്ചാത്തലവും, ഭാരതത്തിന്റെ പല ഭാഗങ്ങളിലായുള്ള വിദ്യാഭ്യാസ പരിശീലനവും തുടർന്നുള്ള അദ്ധ്യാപന പരിചയവും വളരെ വിശാലമായ സുവിശേഷപ്രവർത്തന മേഖലകൾ അന്വേഷിക്കുന്നതിന് പിതാവിനെ സഹായിച്ചിട്ടുണ്ട്.

ബഥനി മിശിഹാനുകരണ സന്യാസസമൂഹങ്ങളുടെ സ്ഥാപക ലക്ഷ്യം തന്നെ ഭാരതത്തിന്റെ സുവിശേഷവത്കരണമായിരുന്നു. മലങ്കരയിലെ, പ്രത്യേകിച്ച് ഓർത്തഡോക്സ് സഭയിലെ ഇത്തരത്തിലുള്ള ആദ്യ കാൽവയ്പായിരുന്നു മാർ ഈവാനിയോസ് പിതാവ് നടത്തിയത്. 1919-ൽ സന്യാസസമൂഹവും 1925-ൽ സന്യാസിനീ സമൂഹവും അദ്ദേഹം ആരംഭിച്ചു. അതുപോലെതന്നെ 1938-ൽ സ്ഥാപിതമായ മേരീമക്കൾ സന്യാസിനീ സമൂഹത്തിന്റെ തുടക്കത്തിന് വന്ദ്യ ജോസഫ് കുഴിഞ്ഞാലിൽ അച്ചനും

മദർ മേരി കല്ലറയ്ക്കലിലും അനുവാദവും ആശീർ വാദവും അകമഴിഞ്ഞ പ്രോൽസാഹനവും പിതാവു നൽകി. മലങ്കരയുടെ സുവിശേഷ പ്രവർത്തന മുന്നേറ്റത്തിന് പ്രത്യേകിച്ച്, പുനരൈക്യ പ്രസ്ഥാനത്തന്റെ ആദ്യകാല പ്രേഷിത പ്രവർത്തനങ്ങൾക്കു അതുല്യമായ സംഭാവനകളാണ് ഈ സന്യാസ സമൂഹങ്ങൾ നൽകിയിരുന്നത്.

സെറാമ്പൂർ യൂണിവേഴ്സിറ്റിയിലെ അദ്ധ്യാപന കാലയളവ് വൈവിധ്യമാർന്ന മിഷൻ പ്രവർത്തനാനുഭവങ്ങൾ മാർ ഈവാനിയോസ് പിതാവിന് സമ്മാനിച്ചു. പല വലിയ മിഷണറിമാരുടെയും പ്രവർത്തനങ്ങളെക്കുറിച്ച് കേൾക്കുന്നതിനും അവരെ നേരിൽ കാണുന്നതിനും അദ്ദേഹത്തിന് സാധിച്ചു. ഭാരതത്തിന്റെ ആത്മാംശങ്ങളെ തൊട്ടറിയുന്നതിന് ടാഗോറിന്റെ ശാന്തിനികേതനുമായുള്ള സംസർഗ്ഗംവഴി അദ്ദേഹത്തിനു കഴിഞ്ഞു. കൽക്കത്തയിലെ ചേരിയിലൂടെ സഞ്ചരിച്ച് ഭാവിസുവിശേഷ പ്രവർത്തനങ്ങൾക്കുള്ള പ്രായോഗിക വിജ്ഞാനം അദ്ദേഹം സമ്പാദിച്ചു. ഇതിൽനിന്നെല്ലാം രൂപപ്പെടുത്തിയെടുത്തദർശനങ്ങളാണ് മാർ ഈവാനിയോസ് പിതാവിന്റെ ഭാരത സുവിശേഷവത്കരണ പ്രവർത്തനങ്ങളുടെ അടിസ്ഥാനമായി വർത്തിച്ചത്.

ഭാരതത്തിന് യേശുവിനെ നൽകുന്നതു പോലെതന്നെ ഇവിടെയുള്ള യേശുസാന്നിദ്ധ്യത്തെ തിരിച്ചറിയുന്നതും മാർ ഈവാനിയോസ് പിതാവിന് പ്രധാനപ്പെട്ടതായിരുന്നു. പൗരസ്ത്യ ആശ്രമ പാരമ്പര്യങ്ങളും, ഇന്ത്യൻ സന്ന്യാസ ദർശനങ്ങളും ഇന്നാട്ടിലെ സുവിശേഷവത്കരണത്തിന് യുക്തമായ രീതിയിൽ അദ്ദേഹം കോർത്തിണക്കി. അതോടൊപ്പം യേശുവിന്റെ പ്രാർത്ഥനയും, പ്രവർത്തനവും ഈ സമൂഹങ്ങളുടെ ഏറ്റവും വലിയ മാതൃകയായിരുന്നു. ലൗകീക സൗകര്യങ്ങളോടുള്ള വിരക്തിയും, കാവിക്കുപ്പായവും, സസ്യാഹാരവും, ലളിത ജീവിത ശൈലിയും ഭാരതത്തിന്റെ സുവിശേഷവത്കരണത്തിന് അനിവാര്യമാണെന്ന് ഈവാനിയോസ് പിതാവ് തിരിച്ചറിഞ്ഞിരുന്നു.

ഭാരതത്തിന്റെ സുവിശേഷവത്കരണത്തെ ദോഷകരമായി ബാധിച്ചിരുന്ന ഒന്നായിരുന്നു ഇവിടെ പ്രബലമായിരുന്ന ജാതിചിന്തയും അതിന്റെ വ്യവസ്ഥിതികളും. ഭാരതീയ ജീവിതരീതിയുടെ ഭാഗമായിത്തന്നെ ജാതിചിന്തയെയും അതിന്റെ പ്രത്യേകതകളെയും മനസ്സിലാക്കാനാകും. ഒരുവന്റെ മറ്റുള്ളവരുമായുള്ള ബന്ധത്തെയും, മതപരമായ ജീവിതത്തെയും, രാഷ്ട്രീയ-സാമ്പത്തിക മേഖലകളെയുമെല്ലാം ജാതിചിന്ത ദോഷകരമായി ബാധിച്ചിരുന്നു. സുറിയാനി ക്രിസ്ത്യാനികളുയെയിടയിലും ഇത് ഏറെ പ്രബലമായിരുന്നു. അതുകൊണ്ടുതന്നെ നൂറ്റാണ്ടുകളോളം ഭാരതമണ്ണിൽ സുവിശേഷ വൃക്ഷം പടർന്നു പന്തലിക്കുന്നതിനു ഇത്തരം വ്യവസ്ഥിതികൾ തടസ്സമായിരുന്നു. സുറിയാനി ക്രിസ്ത്യാനികൾ ഉന്നതകുല ജാതരാണെന്നുള്ള ചിന്ത ഭാരതത്തിലെ എല്ലാ വിഭാഗങ്ങൾക്കിടയിലും സുവിശേഷം പരത്തുന്നതിന് ഒരു തടസ്സമായി നിന്നിരുന്നു. എന്നാൽ മലങ്കരയിൽ നിലനിന്നിരുന്ന ഈ ചിന്താഗതിയെ തിരുത്തിക്കുറിക്കാൻ മാർ ഈവാനിയോസ് പിതാവിനു സാധിച്ചു. ചിലരുടെ മാത്രം സ്വന്തമായിരുന്ന സുവിശേഷ മൂല്യങ്ങളെ എല്ലാ ജനവിഭാഗങ്ങളിലും പ്രത്യേകിച്ച്, താഴേത്തട്ടിലുള്ളവരിലേക്കും എത്തിക്കാൻ പിതാവിനു കഴിഞ്ഞു. ഭാരതം മുഴുവൻ സുവിശേഷം എത്തിക്കണമെന്നതായിരുന്നു പിതാവിന്റെ വലിയ സ്വപ്നം. ജാതിയുടെ പേരിൽ സുവിശേഷത്തെ ബാധിച്ചിരുന്ന വ്യവസ്ഥിതിയെ അദ്ദേഹം എതിർക്കുകയും അതുവഴി അനേകർക്ക് ക്രിസ്തുവിനെ അനുഭവിച്ചറിയാൻ കഴിയുകയും ചെയ്തു.

വി. ഫ്രാൻസിസ് സേവ്യറിന്റെയും മറ്റനവധി പോർച്ചുഗീസ് മിഷനറിമാരുടെയും പ്രവർത്തനഫലമായി ഭാരതത്തിന്റെ ഒട്ടേറെ ഭാഗങ്ങളിൽ പ്രത്യേകിച്ച്, പാർശ്വവൽക്കരിക്കപ്പെട്ടവരുടെയിടയിൽ സുവിശേഷം എത്തപ്പെട്ടിരുന്നെങ്കിലും മലങ്കരസഭയിൽ അത് ഉന്നതകുലജാതരുടെ മാത്രം അവകാശമായി നിലനിന്നിരുന്നു. സുവിശേഷത്തെ താഴേക്കിടയിലുള്ളവർക്കും സംലഭ്യമാക്കുവാനുള്ള ആവേശപൂർണ്ണമായ പ്രവർത്തനങ്ങൾക്കു തിരിതെളിച്ചത് മാർ ഈവാനിയോസ് പിതാവാണ്. ദളിത്-നാടാർ സമുദായത്തിലെ ആളുകളുടെയിടയിൽ സുവിശേഷമെത്തിക്കുന്നതിനാണ് തന്റെ അതിരൂപതയുടെ ആസ്ഥാനം തന്നെ അദ്ദേഹം തിരുവനന്തപുരത്ത് സ്ഥാപിച്ചത്. സുറിയാനി ക്രിസ്ത്യാനികളുടെ സാന്നിദ്ധ്യമില്ലാതിരുന്ന ഈ പ്രദേശങ്ങളിലെ സുവിശേഷം നിഷേധിക്കപ്പെട്ടവർക്ക് അത് നൽകുകയെന്നതായിരുന്നു പിതാവിന്റെ പരമപ്രധാനമായ ലക്ഷ്യം. ദീർഘവീക്ഷണത്തോടെയുള്ള പിതാവിന്റെ ഇത്തരം സുവിശേഷവത്കരണ പ്രവർത്തനങ്ങൾ മലങ്കര കത്തോലിക്കാസഭയുടെ വളർച്ചയെ എത്രമാത്രം സഹായിച്ചുവെന്നത് ചരിത്രം വ്യക്തമാക്കുന്നു. തെക്കൻ മേഖലയിലെ മലങ്കര സഭയുടെ സജീവ സാന്നിദ്ധ്യംതന്നെ പാർശ്വവൽക്കരിക്കപ്പെട്ട ജനവിഭാഗങ്ങൾക്ക് സുവിശേഷം സംലഭ്യമാക്കാനുള്ള മാർ ഈവാനിയോസ് പിതാവിന്റെ തീരുമാനം എത്രമാത്രം പ്രസക്തമായിരുന്നുവെന്ന് തെളിയിക്കുന്നു.

മാർ ഈവാനിയോസ് പിതാവിന്റെ വിപ്ലവാത്മകമായ ഒരു തീരുമാനമായിരുന്ന മലങ്കരസഭയുടെ നേതൃത്വത്തിലുള്ള വിജാതീയ മിഷൻ. ഈ സമൂഹത്തിൽ നിലനിന്നിരുന്ന ജാതിചിന്തയോടുള്ള തന്റെ അവജ്ഞ വളരെ വ്യക്തമായി പിതാവ് തന്റെ ആത്മകഥയായ ഗിരിദീപത്തിൽ രേഖപ്പെടുത്തിയിരിക്കുന്നത് ഇപ്രകാരമാണ്. സ്വാർത്ഥമതികളായ മനുഷ്യർ, സമൂഹത്തെ ഉന്നതകുലജാതരെന്നും അധകൃതരെന്നും തരംതിരിക്കാൻ ശ്രമിക്കുന്നു. ഒരുവിഭാഗം മറ്റൊന്നിനെ സേവിച്ചു ജീവിക്കണമെന്നത് അംഗീകരിച്ചു ജീവിക്കാൻ സാധിക്കില്ല . ജാതിചിന്തകൾക്കെതിരെയുള്ള പിതാവിന്റെ കർശന നിലപാടാണ് ഇത് വ്യക്തമാക്കുന്നത്. ക്രിസ്തുമതം



കവർസ്റ്റോറി

# ചരിത്രത്തിന്റെ അവകാശി

**റവ. ഫാ. ജോസഫ് വള്ളിയാട്ട്**



പുനരൈക്യത്തിന്റെ ആദ്യകാലങ്ങളിലാണ്. മധ്യകേരളത്തിലെ പഴയകൂർ സുറിയാനിക്കാർ ആവേശപൂർവം ബഥനിത്തിരുമേനിമാരെ തങ്ങളുടെ ശക്തികേന്ദ്രങ്ങളിൽ സ്വീകരിച്ച്, സുറിയാനിസഭകളുടെ പുനരൈക്യത്തെക്കുറിച്ച് വിശദീകരിക്കുവാനുള്ള വേദിയൊരുക്കിക്കൊണ്ടിരുന്നു. അക്കൂട്ടത്തിൽ, 1931 ലെ വേനൽക്കാലത്ത്, മാർ ഈവാനിയോസ് മെത്രാപ്പോലീത്താ കോതമംഗലത്തേക്ക് ക്ഷണിക്കപ്പെട്ടു. നാനാജാതിമതസ്ഥരായ ആയിരക്കണക്കിനാളുകൾ വന്നുകൂടിയ സമ്മേളനത്തിൽ പിതാവിനെ സ്വാഗതം ചെയ്യുന്നതിനിടയിൽ കോതമംഗലത്തെ വികാരിയച്ചൻ സുറിയാനിസഭ കടന്നുവന്ന വേദനാജനകമായ വിഭജനങ്ങളുടെ കഥ പരാമർശിക്കാതിരുന്നില്ല. 1653 തങ്ങളുടെ പൂർവപിതാക്കൾ മട്ടാഞ്ചേരിയിൽ കൽക്കുരിശിൽ വടം കെട്ടി,

സ്വീകരിച്ച താഴ്ന്ന ജാതിക്കാർക്കു പോലും നിരവധി അവഗണനകൾ നേരിടേണ്ടിവന്നിട്ടുണ്ടെന്നതും ഒരു യാഥാർത്ഥ്യമാണ്. എന്നാൽ ഇത്തരക്കാരുടെ കാര്യങ്ങളിൽ മാർ ഈവാനിയോസ് പിതാവ് ഏറെ ശ്രദ്ധാലുവായിരുന്നു. താഴ്ന്ന ജാതിക്കാരുടെയും പാവപ്പെട്ടവരുടെയും ഭവനങ്ങൾ അദ്ദേഹം സ്ഥിരമായി സന്ദർശിക്കുകയും അവരുടെ ഉന്നമനത്തിനായി ഒട്ടേറെ പ്രയത്നിക്കുകയും ചെയ്തു. പിതാവിന്റെ സ്നേഹവും കരുതലും അനുഭവിച്ചറിഞ്ഞ അവർ അദ്ദേഹത്തെ ദൈവതുല്യനായിട്ടാണ് കരുതിയിരുന്നത്. മനുഷ്യമഹത്വത്തിനുതന്നെ എതിരായി നിലനിന്നിരുന്ന ജാതിചിന്തയെ പിതാവ് ശക്തമായി എതിർക്കുകയും ഉത്തരത്തിൽ പാർശ്വവൽക്കരിക്കപ്പെട്ടവരുടെ സംരക്ഷകനായി പ്രവർത്തിക്കുകയും ചെയ്തു.

വിദേശാധിപത്യത്തെ തള്ളിപ്പറഞ്ഞ് സത്യപ്രതിജ്ഞ ചെയ്തതും അന്ന് സത്യപ്രതിജ്ഞ ചെയ്ത ഒരുകൂട്ടർ പിൽക്കാലത്ത് മറ്റൊരു സഭാവിഭാഗമായി മാറാനിട യായതും പരാമർശിച്ചുകൊണ്ട് അച്ചൻ പറഞ്ഞു, കൂനൻ കുരിശിൽ കെട്ടപ്പെട്ട ആലാത്തിനെ പൊട്ടിച്ചുകളഞ്ഞ വന്ദ്യതിരുമേനിയാണ് ഇന്ന് നമ്മുടെ മുന്നിൽ ഇരിക്കുന്നത് എന്ന്. പുനരൈക്യത്തിനു ശേഷം തന്റെ മാതൃസഭയിൽ നിന്ന് തനിക്ക് ലഭിച്ച അപമാന ത്തെക്കുറിച്ച് സമചിത്തതയോടെ പരാമർശിച്ചുകൊണ്ട് മറുപടിപ്രസംഗം ആരംഭിച്ച മാർ ഈവാനിയോസ് പിതാവ് വികാരിഅച്ചന്റെ ഈ വാക്കുകൾ ഓർക്കാ തിരുന്നില്ല. ആ പരാമർശത്തെ അതിശയോക്തിപരം എന്നുവിശേഷിപ്പിച്ചുകൊണ്ട് പിതാവ് പറഞ്ഞു: 'കൂനൻ കുരിശിൽ കെട്ടപ്പെട്ട ആ പഴയകയറിനെ പൊട്ടിക്കുന്ന സ്തുത്യർഹമായ ആ പ്രവൃത്തി നാമല്ല ചെയ്തിട്ടുള്ളത്. ഇവിടെ സന്നിഹിതരായിട്ടുള്ള കത്തോലിക്കർ ഏവരുടെയും പിതാക്കന്മാരുടെഹൃദയപൂർവകമായ കണ്ണുനീർതുള്ളികൾ ഇറ്റിറ്റുവീണുകൊണ്ടിരിക്കുകയാൽ ആ പഴയ കയർ ദ്രവിച്ച് അവസാനം പൊട്ടിപ്പോകുവാൻ ഇടയായിത്തീർന്നു എന്നതാണ് പരമാർത്ഥം. ആക യാൽ ഇക്കാര്യത്തിൽ നാമായിരുന്നില്ല പ്രധാന പ്രവർത്തകൻ. പരോക്ഷമായി മാർത്തോമാശ്ലീഹാ സ്വർഗ്ഗത്തിൽ ഇരുന്നുകൊണ്ടു 1930–ൽ ചെയ്ത ഒരു അത്ഭുതകർമ്മമെന്നേ ഇതേപറ്റി നാമേവരും കരുതേണ്ട തുള്ളൂ.'

സ്വന്തം ജീവിതത്തെയും വ്യക്തിത്വത്തെയും കുറിച്ച് മാർ ഈവാനിയോസ് പുലർത്തിയിരുന്ന അന്യാദൃശ്യ മായ എളിമ മാത്രമല്ല ഈ വാക്കുകളുടെ പിന്നിൽ. പുനരൈക്യപ്രസ്ഥാനത്തിന്റെ ചരിത്രപരമായ വേരുകളെ ക്കുറിച്ചും, ആധുനിക സഭാദർശനത്തിൽ അതിനുള്ള പ്രസക്തിയെക്കുറിച്ചും ആഴമുള്ള ഉൾക്കാഴ്ചകൾ ഈ വാക്കുകളിലുണ്ട്.

**നോവുകളുടെ ആരംഭം**

തിരുമേനി സൂചിപ്പിക്കുന്ന കണ്ണീരിന്റെ കഥ എവിടെനിന്ന് ആരംഭിക്കുന്നു എന്ന് വ്യക്തമായി അറിയുന്നവരായിരിക്കും തീർച്ചയായും ഈ ലേഖന ത്തിന്റെ വായനക്കാർ. 1653–ൽ നടന്ന കൂനൻ കുരിശുസത്യത്തെപ്പറ്റി അറിയാത്തവർ കേരളസഭയിൽ വിരളമായിരിക്കും. പക്ഷെ അന്നുനടന്ന സംഭവങ്ങളുടെ സൂക്ഷ്മാംശങ്ങളെപ്പറ്റി മനഃപൂർവമായ അജ്ഞത നടിക്കുന്നവർ വളരെയേറെയുണ്ട്.

പോർച്ചുഗീസുകാരുടെ ആഗമനം വരെ കേരള ത്തിലെ സുറിയാനിക്കാരുടെ ഇടയിൽ വിഭജനങ്ങൾ ഉണ്ടായിട്ടില്ല. റോമൻ സഭയുമായി നേരിട്ട് ബന്ധ പ്പെട്ടിരുന്നില്ലെങ്കിലും ആ സഭയുമായി സംസർഗത്തി ലായിരുന്ന കൽദായ പാത്രിയർക്കീസ് ആയിരുന്നു ആ പുരാതന ക്രൈസ്തവസമൂഹത്തിന്റെ ആദ്ധ്യാത്മിക നേതൃത്വം നൽകുന്നതിനുള്ള ഉന്നതശുശ്രൂഷികളെ കാലാകാലങ്ങളിൽ നിയോഗിച്ചിരുന്നത്. റോമൻ രീതികളും വിശ്വാസസംഹിതകളുമല്ലാതെ മറ്റൊന്നും പരിചയമില്ലാതിരുന്ന പോർച്ചുഗീസുകാർക്ക് മനസ്സിലാ ക്കാൻ സാധിക്കാത്ത പല ആചാരങ്ങളും അനുഷ്ഠാന ഭാഷയും അന്ന് സുറിയാനിക്കാരുടെ ഇടയിൽ ഉണ്ടായി രുന്നു. കൊളോണിയ അധികാരത്തിന്റെ ഔദ്ധത്യം മാത്രം ശീലമുള്ള അവർ സുറിയാനിക്കാരെ തിരുത്തു ന്നതിനു കച്ചകെട്ടിയിറങ്ങി. സഭാപരമായ കാര്യങ്ങളിൽ പരിഷ്കരണശ്രമങ്ങൾക്ക്' ചുക്കാൻ പിടിച്ചിരുന്നത് വൈപ്പിൻ കോട്ടയിലുണ്ടായിരുന്ന സെയ്ന്റ് പോൾസ് സെമിനാരി ആസ്ഥാനമാക്കി പ്രവർത്തിച്ചിരുന്ന ഈശോസഭക്കാരായിരുന്നു. സമ്പാളൂർ പാതിരിമാരെന്ന് ഇവരെ നാട്ടുകാർ വിളിച്ചു. (1663–ൽ വൈപ്പിൻ കോട്ടയിലുണ്ടായിരുന്ന ഈശോസഭാ സ്ഥാപനങ്ങൾ ചാലക്കുടിക്കടുത്തേക്ക് മാറ്റി സ്ഥാപിച്ചു. നിലവിൽ ആ ദേശമാണു സമ്പാളൂർ എന്ന് അറിയപ്പെടുന്നത്).

ഈശോസഭക്കാരുടെ കടന്നുകയറ്റത്തിൽ നിന്ന് രക്ഷനേടുന്നതിന് അന്നു സുറിയാനിക്കാരുടെ അദ്ധ്യക്ഷനായിരുന്ന തോമാ ആർച്ച്ഡീക്കൻ വിവിധ സഭാനേതാക്കന്മാർക്ക് എഴുതിയിരുന്നു. അതിന്റെ ഫലമായി, അഹത്തള്ളാ എന്ന കോപ്റ്റിക് പശ്ചാത്ത ലമുള്ള സുറിയാനി മെത്രാൻ സൂററ്റിൽ എത്തിച്ചേർന്നു. പോർച്ചുഗീസുകാർ അദ്ദേഹത്തെ മലബാറിൽ വരാൻ അനുവദിക്കാതെ മൈലാപ്പൂരിലേക്ക് കൊണ്ടുപോവു കയും അവിടെവച്ച് തീർത്ഥാടനത്തിനെത്തിയ സുറിയാനിക്കാരിൽ ചിലർ അദ്ദേഹത്തെ കാണുകയും ചെയ്തു. വൈകാതെ അഹത്തള്ളായെ പോർച്ചു ഗീസുകാർ കൊച്ചിവഴി ഗോവക്ക് കൊണ്ടുപോകുന്നു എന്ന് മനസ്സിലാക്കിയ സുറിയാനിക്കാർ അദ്ദേഹത്തെ വിട്ടുകിട്ടുന്നതിനായി ഈശോസഭക്കാരനായ കൊച്ചി മെത്രാന്റെയും തുറമുഖത്തിന്റെ ചുമതലയുള്ള പോർച്ചുഗീസ് കപ്പിത്താന്റെയും അടുക്കൽ സമ്മർദ്ധം ചെലുത്തി. പക്ഷേ, അഹത്തള്ളായെ കൊച്ചിയിലിറ ക്കാതെ കപ്പൽ അകലെ നങ്കൂരമിട്ടതിനുശേഷം ഗോവക്ക് തിരിച്ചു. ഈ സമയത്ത് അഹത്തള്ളായെ പോർച്ചുഗീസുകാർ കൊന്നുകളഞ്ഞു എന്ന കിംവദന്തി നാട്ടിൽ പരക്കുകയും രോഷാകുലരായ ജനം മട്ടാഞ്ചേരിപള്ളിയിൽ ഒരുമിച്ചുകൂടുകയും ചെയ്തു. പ്രമാണിമാർ പള്ളിയിൽ പ്രവേശിച്ച് തിരിപിടിച്ച് 'സന്തതിയുള്ളിടത്തോളം സമ്പാളൂർ പാതിരിമാരുടെ കീഴിൽ ഇരിക്കയില്ല' എന്ന് സത്യപ്രതിജ്ഞ ചെയ്തു. പുറത്തുനിന്ന ജനം കൽക്കുരിശിൽ വടം കെട്ടി അതിൽ പിടിച്ചുകൊണ്ട് സത്യപ്രതിജ്ഞയിൽ പങ്കെ ടുത്തിരിക്കണം. ഈ സംഭവമാണ് കൂനൻകുരിശുസത്യം എന്ന് അറിയപ്പെടുന്നത്.

സുവിദിതമായ ഇക്കാര്യം വീണ്ടും രേഖപ്പെടു ത്തുന്നത്, ഒരു കാര്യം വ്യക്തമാക്കാൻ വേണ്ടിയാണ്. സുറിയാനിക്കാർ റോമാസഭയ്ക്കെതിരെ സത്യപ്രതി ജ്ഞചെയ്ത് സ്വാതന്ത്ര്യം പ്രഖ്യാപിക്കുകയാണ് ഉണ്ടായതെന്ന അസത്യം മനഃപൂർവം പ്രചരിപ്പിക്കുന്നത് ഇക്കാലത്ത് കൂടുതൽ ശക്തമാവുകയാണ്. ഉദാഹ രണത്തിന് ഓൺലൈൻ എൻസൈക്ലോപീഡിയ ആയ വിക്കിപീഡിയയിൽ കൂനൻകുരിശുസത്യത്തെ സംബ ന്ധിച്ച് ചേർത്തിരിക്കുന്ന ലേഖനത്തിൽ ഈ അസത്യം ആവർത്തിച്ചുപറയുന്നുണ്ട്. ഇതേ ലേഖനത്തിൽ

തന്നെ ആധാരമായി എടുത്തുചേർത്തിരിക്കുന്ന ഒരു രേഖ പരിശോധിച്ചാൽ ഇപ്പറഞ്ഞത് അസത്യമാണെന്ന് വ്യക്തമാവുകയും ചെയ്യും. കൂനൻകുരിശു സത്യത്തിനു ശേഷം സുറിയാനിക്രിസ്ത്യാനികൾ ആലങ്ങാട്ട് യോഗംചേർന്ന് ചെയ്ത ഒരു തീരുമാനം ആണ് അവിടെ ഉദ്ധരിച്ചിരിക്കുന്നത്: 'നാം പാഷണ്ഡരാണെന്ന് പറഞ്ഞു കൊള്ളട്ടേ. ആകയാൽ ഇവിടെ കൂടിയിരിക്കുന്ന നാം നിശ്ചയിച്ചിരിക്കുന്നതെന്തെന്നാൽ അവർ മാർപ്പാപ്പ യുടെയും വിശുദ്ധമാതാവായ റോമ്മാസഭയുടെയും നമ്മുടെ അധ്യക്ഷന്റെയും കല്പന വകവക്കാതി രുന്നതുകൊണ്ടും, പൗലിസ്ത്യപുരോഹിതന്മാർ നമ്മുടെയും നമ്മുടെ മാതാവായ റോമ്മാസഭയുടെയും ശത്രുക്കളായിരിക്കുന്നതുകൊണ്ടും, പാതിയാർക്കീസിനെ നമ്മുടെ കണ്ണുകൊണ്ട് കാണുന്നതുവരെ നാം അവരോട് സ്നേഹത്തിലിരിക്കേണ്ടതല്ല. ആ സന്യാസ സമൂഹത്തിന്റെ കല്പന നാം ശ്രദ്ധിക്കേണ്ടതുമല്ല. 'ഈ വാചകത്തിൽ നിന്നുതന്നെ റോമൻ കത്തോലിക്കാ കൂട്ടായ്മയിൽ നിന്നല്ല ഈശോസഭക്കാരുടെ (സെയ്ന്റ് പോൾസ് സെമിനാരിയിൽ നിന്നുള്ളവർ എന്ന അർത്ഥത്തിൽ പൗലിസ്ത്യർ) ആധിപത്യ പ്രവണതയ്ക്കെതിരേയാണ് സുറിയാനിക്കാരുടെ പ്രതിഷേധം എന്ന് വ്യക്തമാണല്ലോ.

കണ്ണടച്ച് ഇരുട്ടാക്കുന്നവർ ഇന്നത്തെപ്പോലെ അന്നും ഉണ്ടായിരുന്നതുകൊണ്ട്, അധികം താമസിയാതെ തോമസ് ആർച്ചുഡീക്കനും കൂട്ടർക്കും കത്തോലിക്കാ കൂട്ടായ്മ വിട്ടുപോകേണ്ടിവന്നു. ആഞ്ഞിലി മൂട്ടിൽ ഇട്ടിത്തൊമ്മൻ കത്തനാർ എന്ന ഒരു വൈദികൻ നേതൃത്വം നൽകിയ ചില ഉപജാപങ്ങളുടെ ഒടുവിൽ, തോമസ് ആർച്ച്ഡീക്കൻ, സഭാപാരമ്പര്യത്തിനെതിരായി, 12 വൈദികരുടെ കൈവയ്പോടെ മെത്രാനായി അഭിഷേകം ചെയ്യപ്പെട്ടു. എന്നാൽ കൂനൻകുരിശുസത്യ ത്തിൽ ആർച്ചുഡീക്കനോടൊപ്പംനിന്ന സുറിയാനിക്കാരിൽ നല്ലൊരുപങ്കും റോമിൽ നിന്ന് പ്രശ്നപരിഹാര ത്തിനായി അയക്കപ്പെട്ട ജോസഫ് സെബസ്ത്യാനി എന്ന കർമ്മലീത്താ മെത്രാന്റെ നേതൃത്വത്തിൽ കത്തോലിക്കാസഭയിൽ തന്നെ നിലകൊണ്ടു. ഏകോദര സോദരരായിരുന്ന സുറിയാനിക്കാർ രണ്ടുസഭകളായിപ്പിരിഞ്ഞു.

**പുനരൈക്യ സംരംഭങ്ങളുടെ കഥ**

റോമാസഭയുമായുള്ള കൂട്ടായ്മ വെടിയാതെ നിന്ന പഴയകൂർ ക്രിസ്ത്യാനികളുടെ നേതൃത്വത്തിലും പിരിഞ്ഞുപോന്ന ശേഷം യാക്കോബായ വിശ്വാസം പടിപടിയായി സ്വീകരിച്ച് പുത്തൻകൂർ ആയിത്തീർ ന്നവരുടെ നേതൃത്വത്തിലും സമുദായൈക്യം പുനഃ സ്ഥാപിക്കുവാൻ അനവധി ശ്രമങ്ങൾ നടന്നിട്ടുണ്ട്. വ്യക്തമായ ചരിത്ര രേഖകൾ ഉള്ള ശ്രമങ്ങൾ മാത്രം ചുരുക്കത്തിൽ ഇങ്ങനെ എടുത്തെഴുതാം.

1) ഒന്നാം മാർത്തോമ്മാ: സെബസ്ത്യാനി മെത്രാന്റെ കാലത്തും അദ്ദേഹത്തിന്റെ പിൻഗാമിയായി സ്ഥാനമേറ്റ പറമ്പിൽ ചാണ്ടി മെത്രാന്റെ സമയത്തും തന്റെ അനുയായികൾ മുഴുവനുമായി പുനരൈക്യപ്പെടാൻ മാർത്തോമ്മാ ആഗ്രഹിച്ചിരുന്നു. മെത്രാൻസ്ഥാന ത്തോടെയോ ആർച്ച്ഡീക്കൻ സ്ഥാനത്തോടെയോ പുനരൈക്യപ്പെടാനുള്ള സാധ്യത നിഷേധിക്കപ്പെട്ടപ്പോൾ 1665-ൽ ഇവിടെയെത്തിയ മാർ ഗ്രീഗോറിയോസ് അബ്ദുൾ ജലീൽ എന്ന യാക്കോബായ മെത്രാന്റെ ആത്മീയ നേതൃത്വം അംഗീകരിച്ച്, പുത്തൻ കൂർ സുറിയാനിക്കാരുടെ തലവനായി ജീവിച്ചു.

2) നാലാം മാർത്തോമ്മാ (1688-1728) നീണ്ട നാല്പതുവർഷങ്ങൾ പുത്തൻകൂർ സമുദായത്തെ മുന്നോട്ട് നയിച്ച ഈ പിതാവ് തന്റെ കീഴിലുള്ള മുഴുവൻ ഇടവകകളുടെയും പ്രതിനിധികളിൽ നിന്നും വൈദിക പ്രധാനികളിൽ നിന്നും ഒപ്പ് സമ്പാദിച്ച് ഒരു പുനരൈക്യാപേക്ഷ റോമിലേക്ക് അയക്കുകയുണ്ടായി. അന്നു പഴയകൂർ സുറിയാനിക്കാരെ നയിച്ചു കൊണ്ടിരുന്ന ആഞ്ചലൂസ് ഫ്രാൻസിസ് മെത്രാ നോടൊപ്പം ചേർന്ന് സുറിയാനി സഭയെ നയിക്കാൻ അനുവദിക്കണമെന്നും, സമുദായത്തിന്റെ ഐക്യം പുനഃസ്ഥാപിച്ച് സുറിയാനിക്രമം പാലിക്കാൻ എല്ലാ സുറിയാനിക്കാർക്കും അനുവാദം നൽകണമെന്നും, പുളിച്ച അപ്പം കുർബാനക്ക് ഉപയോഗിക്കാൻ അനുവാദം നൽകണമെന്നും വ്യവസ്ഥവയ്ക്കുന്ന ഈ അപേക്ഷ 1704 ലാണു സമർപ്പിക്കപ്പെട്ടത്. പഴയകൂർ സമുദായ ത്തിനു നേതൃത്വംനൽകിയിരുന്ന കർമലീത്താക്കാരും ലത്തീൻ സഭാ നേതൃത്വവും ഒരുപോലെ സംശയദൃഷ്ട്യാ കാണാൻ ഇടയായതുകൊണ്ട് ഈ ശ്രമം പരാജയപ്പെട്ടു.

3) അഞ്ചാം മാർത്തോമ്മാ (1728 -1765) യാക്കോബായ സഭാനേതൃത്വവുമായി ദീർഘകാലം കലഹിച്ചുകഴിഞ്ഞ ഈ പിതാവും തന്റെ സഭാംഗങ്ങളോടൊപ്പം കർമലീത്താ മെത്രാന്മാരുടെ സംസർഗത്തിൽ കത്തോലിക്കാ കൂട്ടായ്മയിലേക്ക് തിരികെ വരാൻ ശ്രമിച്ചു. 1748-ൽ റോമിൽ സമർപ്പിക്കപ്പെട്ട പുനരൈക്യാപേക്ഷ ദീർഘകാലത്തെ പരിചിന്തനത്തിനു ശേഷം പ്രൊപഗാന്താ കോൺഗ്രിഗേഷൻ നിഷേധിക്കുക യായിരുന്നു. കേരളത്തിലെ ലത്തീൻ സഭക്ക് നേതൃത്വം നൽകിയിരുന്ന പോർച്ചുഗീസ് മെത്രാന്മാർ മാർത്തോ മ്മായുടെ ഉദ്ദേശ്യശുദ്ധിയെ സംശയിച്ചിരുന്നു എന്നതാണ് പ്രധാന കാരണം.

4) ആറാം മാർത്തോമ്മാ/വലിയ മാർ ദിവന്നാസി യോസ് (17651808). സാധുവായ കൈവപ്പ് ലഭിച്ചു എന്ന് ചരിത്രപരമായി ഉറപ്പുള്ള ആദ്യത്തെ പുത്തൻകൂർ നേതാവാണ് ഈ ആറാം മാർത്തോമ്മാ. ഈ പിതാവിന്റെ കാലത്ത് പഴയകൂർ സമുദായം ഒറ്റക്കെട്ടായി പുന രൈക്യപരിശ്രമങ്ങൾക്ക് പിന്തുണ നൽകിയിരുന്നു. മാർ ജോസഫ് കരിയാറ്റിയുടെയും പാറേമ്മാക്കൽ തോമ്മാ ക്കത്തനാരുടെയും അൽമായ പ്രമുഖനായിരുന്ന തച്ചിൽ മാത്തുത്തരകന്റെയും ഒക്കെ പിന്തുണയോടെ അഞ്ചു തവണ മാർ ദിവന്നാസിയോസ് പുനരൈക്യത്തിനു ശ്രമിച്ചു. അവസാന ശ്രമം വിജയിച്ചതാണ്. പക്ഷെ സ്ഥലത്തെ കത്തോലിക്കാ മെത്രാന്മാർ അദ്ദേഹത്തെ മാനിക്കാത്തതിനാൽ അദ്ദേഹം തിരികെപോകേണ്ടി വന്നു.

5) നാലാം മാർ ദിവന്നാസിയോസ്(1825 1852): സഭ നവീകരണാശയക്കാരുമായി അടുത്ത കാലമാണു രണ്ടും മൂന്നും ദിവന്നാസിയോസുമാരുടെ കാലം. അവർക്ക് ശേഷം അധികാരമേറ്റ പുലിക്കോട്ട് മാർ ദിവന്നാസിയോസ് മെത്രാപ്പോലീത്താ വാരാപ്പുഴ മെത്രാപ്പോലീത്തയുമായി ബന്ധപ്പെട്ട് പുനരൈക്യത്തിനു ശ്രമിച്ചിരുന്നു. പക്ഷെ പ്രോൽസാഹനം നൽകുന്ന പ്രതികരണമല്ല ലഭിച്ചത്.

6) അഞ്ചാം മാർ ദിവന്നാസിയോസ് (1865-1909) മലങ്കര സഭയെ പുതിയ കെട്ടുറപ്പിലേക്കും നൈയ്യാമികവും സാമുദായികവുമായ വ്യക്തിത്വത്തിലേക്കും നയിച്ച മഹാനായ ഈ തിരുമേനി, പഴയകൂർ സമുദായത്തിനു നേതൃത്വം നൽകിക്കൊണ്ടിരുന്ന മഹാനായനിധീരിക്കൽ മാണിക്കത്തനാരോട് ചേർന്ന് സമുദായൈക്യം സ്ഥാപിക്കുന്നതിന് വിപുലമായ ശ്രമങ്ങൾ നടത്തിയിരുന്നു. നസ്രാണിജാതിഐക്യസംഘം പിറവികൊണ്ടത് അങ്ങനെയാണ്. പഴയകൂർ വിഭാഗത്തെ ഭരിച്ചിരുന്ന വിദേശമെത്രാന്മാരുടെ നിർബന്ധബുദ്ധി ഒരു വശത്തും സ്വന്തം വിഭാഗത്തിലെ ചിലരുടെ കുടിലബുദ്ധി മറുവശത്തും ആയപ്പോൾ ആ ശ്രമങ്ങൾ പരാജയപ്പെട്ടു. എങ്കിലും 1888 മാർത്തോമാ സഭയുമായുള്ള സഭാ കേസുകളിൽ വിജയം ലഭിച്ചുകഴിഞ്ഞ് അന്ന് ഊട്ടിയിലുണ്ടായിരുന്ന അപ്പസ്തോലിക് ഡെലഗേറ്റുമായി പുനരൈക്യലക്ഷ്യം മുൻനിർത്തി അദ്ദേഹം കൂടിക്കാഴ്ച നടത്തി. അനുകൂലമായ ഒട്ടനവധി സാഹചര്യങ്ങൾ ഉണ്ടായിട്ടും ഈ ശ്രമവും പരാജയപ്പെട്ടു.

ചുരുക്കത്തിൽ, പഴയകൂർ സമുദായത്തിനു കാലാകാലങ്ങളിൽ നേതൃത്വംനൽകിക്കൊണ്ടിരുന്ന പിതാക്കന്മാരിൽ, കുറച്ചെങ്കിലും ദീർഘമായ ഭരണകാലം ഉണ്ടായിട്ടും പുനരൈക്യത്തിനായി ശ്രമിച്ചിട്ടില്ലാത്ത ഒരേ ഒരാൾ പുന്നത്ര മാർ ദിവന്നാസിയോസാണ്. (ദിവന്നാസിയോസ് മൂന്നാമൻ) അദ്ദേഹമാകട്ടെ, നവീകരണാശയക്കാർക്കായി പഴയ സെമിനാരിപോലും തുറന്നിട്ട്, സഭയെ മറ്റൊരു പ്രതിസന്ധിയിൽ കൊണ്ടെത്തിച്ച വ്യക്തിയുമാണ്. കൂനൻകുരിശിലെ ആലാത്തിനെ പൊട്ടിച്ച കണ്ണീർതുള്ളികൾക്ക് തലമുറകളുടെ പഴക്കമുണ്ടെന്ന് മാർ ഈവാനിയോസ് തിരുമേനി വെറുതെ പറഞ്ഞത് എന്ന് വ്യക്തം. തലമുറകളുടെ ഹൃദയാഭിലാഷം തന്നെയാണ് സുറിയാനിക്കാരുടെ ഐക്യത്തിനുള്ള ഒരു സുസ്ഥിരമായ പാത തുറക്കുകവഴി ഉണ്ടായത്.

**ചരിത്രത്തിന്റെ അവകാശി**

മാർ ഈവാനിയോസ് തിരുമേനിയെ സംബന്ധിച്ചൊരു ലേഖനത്തിന് ചരിത്രസംബന്ധിയായ ഒരു നീണ്ട ആമുഖം എന്തിനെന്ന് പലരും ചിന്തിച്ചേക്കാം. ഭാരതസഭക്ക് മാർ ഈവാനിയോസ് നൽകിയ അമൂല്യമായ സംഭാവന എന്തെന്ന് തിരിച്ചറിയണമെങ്കിൽ നൂറ്റാണ്ടുകളുടെ ചരിത്രം നീട്ടിവച്ച ദൗത്യമാണ് അദ്ദേഹത്തിന്റെ ജീവിതത്തിൽ നിറവേറിയതെന്ന് നാം മനസ്സിലാക്കേണ്ടതുണ്ട്. മാർ ഈവാനിയോസ് യാക്കോബായക്കാരെ റോമാ സഭയിൽ ചേർത്തു എന്ന രീതിയിൽ ഈ വലിയ കഥയെ ലളിതവൽക്കരിക്കുന്ന അപകടകരമായ ഒരു ശൈലി, മനഃപൂർവമായ ഒരു പദ്ധതിയുടെ ഭാഗമായിത്തന്നെ, പ്രചരിക്കുന്ന കാലമാണിത്. ഈ ചുരുക്കെഴുത്തിൽ നിന്ന്, തന്റെ പൂർവപിതാക്കന്മാർ റോമാസഭക്കെതിരെ നടത്തിയ ധീരമായ ചെറുത്തുനില്പിനെ മാർ ഈവാനിയോസ് ഒറ്റിക്കൊടുത്തു എന്ന ദോഷാരോപണത്തിലേക്കുള്ള ദൂരം വളരെ കുറവാണ്. അടുത്തിടെ ആ ദോഷാരോപണം പലരും പൊടിതട്ടി എടുക്കുന്നുമുണ്ട്.

യാക്കോബായക്കാരെ റോമാസഭയിൽ ചേർത്തു എന്ന ആരോപണത്തിനു പുനരൈക്യത്തിന്റെ ആലോചനാകാലത്തോളം പഴക്കമുണ്ട്. പല വേദികളിലും, ഒരുപക്ഷെ പുനരൈക്യത്തിനു മുൻപുതന്നെ, മാർ ഈവാനിയോസ് പിതാവ് ഇതിനു മറുപടി പറഞ്ഞിട്ടുള്ളതാണ്. നിലനില്പിനുവേണ്ടി ഏതെങ്കിലും പുരാതനസഭയുമായി ഐക്യം ഉണ്ടാക്കുക എന്നത് സഭാ കേസുകളിൽ പരാജയമറിഞ്ഞുനിന്ന കാലത്ത് മെത്രാൻകക്ഷിയിലെ സിനഡ് വട്ടശ്ശേരി മെത്രാപ്പോലീത്തായുടെ അറിവോടെ എടുത്ത തീരുമാനമായിരുന്നു. ആ തീരുമാനത്തിന്റെ ഫലമായിട്ടാണ് അന്ത്യോക്യായിലെ കത്തോലിക്കാ പാത്രിയർക്കീസ് ആയിരുന്ന അപ്രേം റഹ്മാനിയുടെ കീഴിൽ കത്തോലിക്കാകൂട്ടായ്മയിലേക്ക് ചേരുന്നതിനുള്ള അപേക്ഷ അന്നത്തെ കാതോലിക്കായുടെ കൈപ്പടയിൽ തന്നെ തയ്യാറാക്കിയത്. പക്ഷെ, ആ ആലോചനകൾ മുന്നോട്ടു പോയപ്പോൾ, മറ്റൊരു പാത്രിയർക്കീസിന്റെ അധികാരത്തിനു കീഴ്പെടുന്നതിലും ഉചിതം റോമുമായി നേരിട്ട് സംസർഗത്തിലേക്ക് പ്രവേശിക്കുകയാണെന്ന് ബോധ്യപ്പെട്ടതനുസരിച്ചാണ് ദെലഗാദ് അപ്പസ്തോലിക്കാ വഴി പരിശുദ്ധസിംഹാസനവുമായി എഴുത്തുകുത്തുകൾ ആരംഭിച്ചത്.

ഈ തീരുമാനത്തിൽ തനിക്ക് ഉറപ്പുപകർന്ന രണ്ടുകാര്യങ്ങളെപ്പറ്റി മാർ ഈവാനിയോസ് പുനരൈക്യാനന്തരം തൃപ്പൂണിത്തുറയിൽ വച്ചുനടത്തിയ പ്രസംഗത്തിൽ പറയുന്നുണ്ട്. കൂനൻകുരിശു സത്യത്തിനു കാരണമായ വൈദേശികാധിപത്യം എന്ന അപകടം സ്വദേശിമെത്രാന്മാരെ അനുവദിച്ചുകിട്ടിയതോടെ നീങ്ങിപ്പോയിരിക്കുന്നു. പഴയകൂർ സുറിയാനിക്കാരെ സീറോ മലബാർ ഹയരാർക്കി സ്ഥാപിച്ച് മലയാളികളായ മെത്രാന്മാരുടെ നേതൃത്വത്തിൽ ഏകോപിപ്പിക്കുന്ന പ്രക്രിയ പൂർത്തിയായിക്കഴിഞ്ഞു. ഇതിനുശേഷം പുത്തൻകൂറുകാർക്ക് പ്രശ്നമാകാൻ ഇടയുള്ളത് വിഭജനത്തിനു ശേഷം അവർ സ്വീകരിച്ച അന്ത്യോഖ്യൻ ആരാധനാക്രമമാണ്. ആ ആരാധനാക്രമവും തിരുസിംഹാസനത്തിൽ നിന്ന് അനുവദിച്ചിരിക്കുന്നു. വിഭജനത്തിനു കാരണമായ വിഷയങ്ങൾ പരിഹരിച്ചിരിക്കുന്നതിനാൽ പാപകരമായ 'ശീശ്മ' അവസാനിപ്പിച്ച് സാർവത്രികമായ ഏകസഭയുടെ കൂട്ടായ്മയിലേക്ക് എല്ലാവരും മടങ്ങിവരുന്നത് ഉചിതവും അത്യാവശ്യവുമാണ്.

തനിക്കുമുൻപ് പുനരൈക്യത്തിനൊരുങ്ങിയ പുത്തൻകൂർ പിതാക്കന്മാർ മുന്നോട്ടുവച്ച പ്രധാന

ആവശ്യങ്ങൾ 1) സുറിയാനി ആരാധനാക്രമം നിലനിർത്തുന്നതിനുള്ള അവകാശം 2) സുറിയാനിക്കാരെ നയിക്കുന്നതിന് അവരുടെ ഇടയിൽ നിന്നുതന്നെ മെത്രാന്മാരെ നിയോഗിക്കണമെന്ന ആവശ്യം റീശ് പാത്രിയർക്കീസ് എന്ന് യാക്കോബായ കാനോൻ സംഹിതകൾ തന്നെ അംഗീകരിക്കുന്ന റോമാ മാർപ്പാപ്പ അംഗീകരിച്ചിരിക്കുന്നു എന്നതാണ് മാർ ഈവാനിയോസ് ഉയർത്തിക്കാട്ടുന്ന കാര്യം. അതുകൊണ്ട് വലിയൊരന്വേഷണത്തിന്റെ തുടർച്ചയും പൂർത്തീകരണത്തിന്റെ ആരംഭവുമാണ് തന്റെ പുനരൈക്യം വഴി പൂർത്തിയാകുന്നതെന്ന് അദ്ദേഹം തിരിച്ചറിയുന്നു. മഹാരഥനായ വലിയ മാർ ദിവന്നാസിയോസ് തിരുമേനിയും പണ്ഡിതാഗ്രേസരനായ കരിയാറ്റി മല്പാനും കൂടി ഉദ്ഘാടനം ചെയ്ത പുനരൈക്യമാർഗത്തെ, റീത്തനുവദിപ്പിച്ച് സുഗമമാക്കി എന്ന ചാർതാർത്ഥ്യം ആണ് തലമുറകൾ നീണ്ട ഈ അന്വേഷണത്തിൽ തനിക്കുള്ള പങ്ക് എന്ന് അദ്ദേഹം പറയുന്നു.

തന്റെ പുർവികരുടെ ആത്മാർത്ഥവും വ്യഥാഭരിതവുമായ പരിശ്രമങ്ങൾ പരാജയപ്പെട്ടിടത്ത് മാർ ഈവാനിയോസ് വിജയിച്ചത് അദ്ദേഹത്തിന്റെ വ്യക്തിത്വത്തിന്റെ ചില അപൂർവശക്തികൾകൊണ്ടും ഉൾക്കാഴ്ചയുടെ തെളിച്ചം കൊണ്ടുമാണ് എന്ന് പറയേണ്ടിവരും. അടിവരയിട്ടുപറയാവുന്ന കാര്യങ്ങൾ ഇവയാണ്: 1) പൂർവികർ സമുദായൈക്യത്തിനായി പ്രയത്നിച്ചപ്പോൾ മാർ ഈവാനിയോസ് സഭയെ സംബന്ധിച്ച ദൈവികമായ ദർശനം പൂർത്തീകരിക്കാൻ ആഗ്രഹിച്ചു; 2) പഴയകാലത്തെ പരിശ്രമങ്ങൾ ആവേശത്തിൽ ഒതുങ്ങിയപ്പോൾ മാർ ഈവാനിയോസ് പുനരൈക്യദർശനത്തെ ഒരു ആദ്ധ്യാത്മികതയായി വളർത്തിയെടുത്തു; 3) പൂർവിക പദ്ധതികൾക്ക് അധികാരപരവും ധനപരവുമായ പരിഗണനകൾ തടസ്സമായപ്പോൾ മാർ ഈവാനിയോസ് ഉറപ്പായിരുന്ന അധികാരാവകാശങ്ങൾ പോലും ത്യജിക്കാൻ സന്നദ്ധനായിരുന്നു.

**1) ദൈവപദ്ധതി**

മാർ ഈവാനിയോസ് കോട്ടയത്തേക്ക് ആദ്യം വരുന്ന സമയത്ത്, സുറിയാനിക്കാരുടെ അജപാലന ചുമതലയുമായി കോട്ടയത്തുണ്ടായിരുന്ന ബെർനാർദ് എന്ന മിഷനറിക്ക് പുനരൈക്യ ശേഷം മാർ ഈവാനിയോസ് ഒരു കത്ത് അയക്കുന്നുണ്ട്. ആ കത്തിൽ നസ്രാണി ജാതൈക്യ സംഘം പോലെയുള്ള വിപുലമായ സമുദായോൽക്കർഷ പദ്ധതികൾ എന്തുകൊണ്ട് പരാജയമടഞ്ഞു എന്ന് മാർ ഈവാനിയോസ് സ്വയം ചോദിക്കുന്നുണ്ട്. അതിശയിപ്പിക്കുന്ന ആർജ്ജവത്തോടെ അദ്ദേഹം ആ ചോദ്യത്തിനുള്ള മറുപടിയും പറയുന്നു: ഈ പദ്ധതികളെല്ലാം സമുദായൈക്യത്തെ മുൻ നിറുത്തി വിഭാവനം ചെയ്യപ്പെട്ടവയായിരുന്നു; താനും തന്റെ അനുയായികളും ദുർബലരാണെങ്കിലും ദൈവം തങ്ങളെ കൂടുതൽ ഉന്നതമായ ഒരു ലക്ഷ്യത്തിലേക്ക് പ്രചോദനം നൽകി അനുഗ്രഹിച്ചിരിക്കുന്നു. ദൈവമഹത്വവും, പരമോന്നത ഇടയന്റെ കീഴിൽ ക്രിസ്ത്യാനികളുടെ ഐക്യവും ആണ് ആ ലക്ഷ്യം. (മാർഗരറ്റ് ഗിബ്ബൺസ്, ആർച്ച്ബിഷപ്പ് മാർ ഈവാനിയോസ്, 73)

ചരിത്രപരമായും നൈയാമികമായും ഒരിടയനും തൊഴുത്തുമായി സഭയെ വിഭാവനം ചെയ്യുമ്പോൾ സഭകളുടെ പൊതുതലവനായി ഉണ്ടാകേണ്ടത് റോമിലെ മാർപാപ്പാ ആണെന്ന തിരിച്ചറിവിലേക്ക് പിതാവ് എത്തുന്നത് സഭാകേസിന്റെ വിചാരണയിൽ സാക്ഷിയായി പങ്കെടുക്കാൻ തയ്യാറെടുക്കുമ്പോൾ സെറാമ്പൂരിൽ വച്ചു നടത്തിയ പഠനങ്ങളും, അതിനുശേഷം തിരുവനന്തപുരത്ത് വിചാരണക്കായി താമസിക്കുമ്പോൾ നടത്തിയ അനുചിന്തനങ്ങളും വഴിയായി ആണെന്ന് ഗിരിദീപത്തിൽ കാണാം. സഭയുടെ സത്യമായ കാനോനകൾ പോലും അവഗണിക്കപ്പെടുന്നതാണ് മലങ്കര സഭ എത്തിനിൽക്കുന്ന ശോചനീയാവസ്ഥയ്ക്ക് കാരണം എന്നാണ് പിതാവ് എഴുതുന്നത്. ഹൂദായ കാനോൻ റോമാ മാർപാപ്പായുടെ റീശ് പാത്രിയർക്കാ സ്ഥാനം ആധാരമാക്കിയാണ് സാർവത്രിക ഭരണക്രമം വിഭാവനം ചെയ്യുന്നത് എന്ന വസ്തുത പിതാവ് പിൽക്കാലത്ത് പലയിടത്തും എടുത്തുപറഞ്ഞിട്ടുള്ളതാണല്ലോ.. ഒരിടയനും തൊഴുത്തും എന്ന സുവിശേഷാദർശം ചരിത്രപരമായും നൈയാമികമായും രൂപീകരിക്കാൻ റീശ് പാത്രിയർക്കീസിനെ ഒഴിവാക്കിയുള്ള ഒരു വ്യവസ്ഥിതിക്കും കഴിയുകയില്ല. ദൈവികമായ സഭാക്രമീകരണത്തോടുള്ള വിശ്വസ്തത കൂടിയാണ് ആ നിലയിൽ പുനരൈക്യത്തിനുള്ള അഭിവാഞ്ഛ.

കൽദായ പാത്രിയർക്കീസ് വഴി പരോക്ഷമായി റോമുമായി സംസർഗത്തിലായിരുന്നു മലങ്കരയിലെ പൂർവിക സഭ എന്ന് സൂചിപ്പിച്ചല്ലോ. ആ അർത്ഥത്തിൽ മാത്രമല്ല, ഒരിടയനും ഒരു തൊഴുത്തും എന്ന തിരുസഭയെ സംബന്ധിച്ച സുവിശേഷാദർശം ആധാരമാക്കിയും കത്തോലിക്കാസഭയുമായി 1930 സാധിച്ച സംസർഗം മറ്റൊരു സഭയുമായി സ്ഥാപിക്കുന്ന ഐക്യം (Union) അല്ല, മറിച്ച് പുനരൈക്യം (Reunion മാതൃസഭയിലേക്കുള്ള തിരിച്ചുപോക്ക്) തന്നെ ആണെന്ന് മനസ്സിലാക്കാം. യാക്കോബായക്കാരെ റോമാ സഭയിൽ ചേർക്കുകയായിരുന്നില്ല അത്. മറിച്ച്, നഷ്ടപ്പെട്ടുപോയ സാർവത്രിക കൂട്ടായ്മയുടെ വീണ്ടെടുപ്പാണ്; മലങ്കരയിൽ മാത്രമല്ല മറ്റിടങ്ങളിലും സാർവത്രിക കൂട്ടായ്മയിൽ നിന്ന് വേർപിരിഞ്ഞു നിൽക്കുന്നവർക്ക് അനുയോജ്യവും ഉചിതവുമായ വഴിയാണ്. കാരണം സഭകളുടെ ഐക്യം പൂർണമാകുമ്പോൾ പ്രകാശിതമാകുന്നത് ദൈവത്തിന്റെ മഹത്വമാണ്. സഭകളുടെ ഐക്യം മനുഷ്യർ പരസ്പരം നടത്തുന്ന നീക്കുപോക്കല്ല, ദൈവം തന്റെ സഭയെക്കുറിച്ചുകണ്ട അരുമയായ സ്വപ്നമാണ്.

**ഐക്യത്തിന്റെ ആദ്ധ്യാത്മികത**

സബ്ഡീക്കനായിരുന്നപ്പോഴേ സമുദായത്തിന്റെ ആത്മീയോൽക്കർഷത്തിനുതകുന്ന വൈദിക രൂപീ

കരണത്തിനായി മാർ ഈവാനിയോസ് സ്വയം സമർപ്പിച്ചിരുന്നു എന്ന് ജീവചരിത്രമെഴുതിയവർ സാക്ഷിക്കുന്നു. അതനുസരിച്ച്, തനിക്കുചുറ്റും സുവിശേഷപ്രചരണത്തിനും ദൈവജനരൂപീകരണത്തിനും താല്പര്യമുള്ള ഒരു സഹോദര വൃന്ദത്തെ അദ്ദേഹം ചെറുപ്പം മുതലേ വളർത്തിയെടുത്തിരുന്നു.. തന്റെ സഭയെ തുടർച്ചയായി ഇടർച്ചയിൽ ഉൾപെടുത്തിക്കൊണ്ടിരിക്കുന്ന പ്രശ്നങ്ങൾക്ക് പരിഹാരം ആദ്ധ്യാത്മികമായ ഉണർവ്വാണെന്ന് മനസ്സിലാക്കിയുള്ള ഒരു പ്രവർത്തന പദ്ധതിയാണ് കാതോലിക്കാ സിംഹാസനം സ്ഥാപിക്കാനുള്ള പ്രയത്നങ്ങൾക്ക് ശേഷം അദ്ദേഹം രൂപം കൊടുത്തത്. 1912 നു ശേഷം സഭാകേസുകളിൽ സാക്ഷിയായി പ്രത്യക്ഷപ്പെടുന്നതല്ലാതെ, സഭാസംബന്ധമായ ഒരു വിവാദത്തിലും അദ്ദേഹം പങ്കെടുത്തിട്ടില്ല. മലങ്കര സഭയിൽ വിവാദങ്ങൾക്ക് അറുതിയില്ലാതിരുന്ന 1912 മുതൽ 1930 വരെയുള്ള ഒരു സമയത്തും പാത്രിയർക്കാ പക്ഷത്തെ കുറ്റപ്പെടുത്തുന്ന ഒരു വാചകം പോലും അദ്ദേഹം എഴുതിയതായി കാണുന്നില്ല. മറിച്ച് പുസ്തകങ്ങളും ലഘുലേഖകളുമായി ഇക്കാലയളവിൽ പ്രസിദ്ധീകരിച്ചിരിക്കുന്നത് മുഴുവൻ സഭയുടെ ആത്മീയവും കൗദാശികവുമായി ഉണർവിന് ഉപകരിക്കുന്ന രചനകളാണ്. മെത്രാഭിഷേകാനന്തരം പിതാവ് നടത്തിയ പ്രസംഗം അതു വായിക്കുന്ന ആരെയും അത്ഭുതപ്പെടുത്തുന്ന ഒന്നാണ്. മലങ്കര സഭയുടെ തനിമയും സ്വാതന്ത്ര്യവും പരമപ്രധാനമാണെന്ന് സൂചിപ്പിക്കുമ്പോൾ തന്നെ പാത്രിയർക്കീസിന്റെ ആദ്ധ്യാത്മിക നേതൃത്വം അംഗീകരിച്ചുകൊണ്ടുള്ള ഒരു അനുരഞ്ജനം ഏറ്റവും അത്യാവശ്യമാണെന്ന് പിതാവ് അടിവരയിട്ട് പറയുന്നു. സുറിയാനിക്കാരുടെ മുഴുവന്റെയും ഐക്യം സാധിതമാകുന്ന ഒരു കാഴ്ചപ്പാട് ആദ്യം പ്രകാശിതമാകുന്നതും ആ പ്രസംഗത്തിലാണ്.

ഐക്യത്തിനുതകുന്ന ഒരു സഭാസംസ്കാരം രൂപപ്പെടുത്തുന്ന വിധത്തിലായിരുന്നു ബഥനി മുന്നിൽ നിന്നു നയിച്ച ആദ്ധ്യാത്മിക നവോത്ഥാനം എന്ന് കാണാവുന്നതാണ്. വ്യവഹാരങ്ങളിലും കലഹങ്ങളിലും കുരുങ്ങിപ്പോയ സഭാ മനഃസാക്ഷിയെ പ്രാർത്ഥനയുടെയും നോമ്പിന്റെയും ജാഗരണത്തിന്റെയും വഴിയിലേക്ക് വിളിച്ചുണർത്തുന്ന ഒന്നായി ബഥനിയുടെ സാന്നിദ്ധ്യം. മാർതോമ്മാ സഭയിൽ നിന്ന് പ്രചോദനം ഉൾക്കൊണ്ട് വിശാലമായ ബൈബിൾ കൺവെൻഷനുകൾക്ക് പിതാവ് നേതൃത്വം നൽകി. അങ്ങനെ ആരംഭിച്ചതാണ് ഇപ്പോഴും പതിനായിരങ്ങൾ പങ്കെടുക്കുന്ന മാക്കാം കുന്ന് കൺവെൻഷൻ. അതേസമയം കുമ്പസാര കൂദാശയെയും വിശുദ്ധ കുർബാനയെയും സംബന്ധിച്ച തിരുമേനിയുടെ പരിചിന്തനങ്ങളിലും, പെരുനാടിൽ രൂപപ്പെടുത്തിയ വിശുദ്ധകുർബാനാ സാന്നിദ്ധ്യത്തിൽ കേന്ദ്രീകരിച്ച പ്രാർത്ഥനകളിലും കൂദാശാനുഷ്ഠാനങ്ങളെ സംബന്ധിച്ച കത്തോലിക്കാ ദർശനങ്ങളുടെ ആഴമായ സ്വാധീനം കാണാം. സന്യാസത്തിന്റെ ഭാരതീയാദർശങ്ങളോടുള്ള പ്രതിപത്തി കൂടി പരിഗണിക്കുമ്പോൾ ഒരു എക്യൂമെനിക്കൽ ജീവിതശൈലി ബഥനിയിൽ രൂപം കൊണ്ടിരുന്നു എന്ന് പറയാൻ കഴിയും.

ഔപചാരികമായ ചർച്ചകളിലൂടെ ധാരണകൾ ഉണ്ടാക്കാം; കൂട്ടായ പ്രയത്നത്തിലൂടെ സഹവർത്തിത്വവും ഉണ്ടാക്കാം (നസ്രാണി ജാതൈക്യ സംഘം പോലെ). പക്ഷെ അതൊക്കെയും മനുഷ്യപ്രയത്നത്തിലാണവസാനിക്കുക.. ഐക്യാഭിമുഖ്യമുള്ള ഒരു സഭാജീവിതം ഉണ്ടാകണമെങ്കിൽ ഐക്യദർശനം ഒരു ആദ്ധ്യാത്മികതയായി രൂപപ്പെടുകയാണു വേണ്ടത്. ബഥനി എന്ന വലിയകാൽവയ്പും യാക്കോബായ വിശ്വാസികൾക്കിടയിൽ അതു സൃഷ്ടിച്ച ആദ്ധ്യാത്മിക ഉണർവും ആണ് പുനരൈക്യപ്രസ്ഥാനത്തെ സഭാതലത്തിൽ യാഥാർത്ഥ്യമാക്കുന്നതിന് മാർ ഈവാനിയോസ് തിരുമേനിയെ സഹായിച്ചത്.

**ത്യാഗബുദ്ധി**

മെത്രാൻ കക്ഷിയിലെ ഏറ്റവും ബഹുമാന്യരായ നേതാക്കന്മാരിൽ ഒരാളായിരുന്നു മാർ ഈവാനിയോസ് എന്ന് ശത്രുക്കൾ പോലും സമ്മതിക്കും. പുനരൈക്യാനന്തരം മാർ ഈവാനിയോസിനെതിരെ ഗൂഢോദ്ദേശ്യങ്ങൾ ആരോപിച്ചവരിൽ പ്രമുഖനായ സെഡ് എം പാറേട്ട് അവതരിപ്പിക്കുന്ന രസകരമായ ഒരു വാദമുണ്ട്. മൂന്നാമത്തെ കാതോലിക്കായെ വാഴിക്കുന്ന കാലത്ത് മാർ ഈവാനിയോസ് കാതോലിക്കാ ആവാൻ ആഗ്രഹിച്ചിരുന്നു എന്ന്. കാതോലിക്കാ സ്ഥാനം മാർ ഈവാനിയോസ് ഒരിക്കൽ സ്വമനസ്സാ നിരസ്സിച്ചതാണെന്നും, ഇടവകഭരണം ഏല്പിക്കാൻ ഉദ്ദേശിച്ചിട്ടില്ലാത്തതുകൊണ്ട് അദ്ദേഹത്തെ മെത്രാനാക്കാൻ അസോസിയേഷൻ തെരഞ്ഞെടുപ്പ് ആവശ്യമില്ലായിരുന്നു എന്നും വ്യക്തമായി എഴുതിയതിനു ശേഷം ഇതൊക്കെ ആണെങ്കിലും ഗൂഢമായി അങ്ങനെ ആഗ്രഹിച്ചിരുന്നിരിക്കാം എന്ന് വെറുതെ ആരോപിക്കുകയാണ്. മറ്റെല്ലാക്കാര്യത്തിനും സമകാലികരുടെ സാക്ഷ്യങ്ങൾ ഉദ്ധരിക്കുന്ന പാറേട്ടിന് മാർ ഈവാനിയോസിനു അധികാര മോഹമുണ്ടായിരുന്നു എന്ന് അദ്ദേഹത്തോട് മാൽസര്യമുണ്ടായിരുന്നവരിൽ നിന്നു പോലും ഒരു സൂചന കിട്ടുന്നില്ല !

പാറേട്ടിന്റെ സാക്ഷ്യപ്പെടുത്തലിൽ നിന്നു തന്നെ വ്യക്തമാകുന്ന ഒരു കാര്യം കലഹകലുഷിതമായ സഭയിലെ അസോസിയേഷനു വിധേയപ്പെട്ട ഒരധികാരവും മാർ ഈവാനിയോസ് ഏറ്റിരുന്നില്ല എന്നാണ്. പിൽക്കാലത്ത് പുനൈരൈക്യാഭിലാഷത്തെപറ്റി ബഥനിയോഗത്തിൽ പ്രസംഗിക്കുമ്പോൾ മാർ ഈവാനിയോസ് ഇക്കാര്യം വ്യക്തമാക്കുന്നുണ്ട്. സെറാമ്പൂരിലെ ഉദ്യോഗകാലത്ത് സമ്പത്തും അദ്ധ്വാനവും പൂർണ്ണമായും സഭക്കുവേണ്ടി വ്യയം ചെയ്യുകയായിരുന്നു എന്ന് എടുത്തുപറയുന്ന വട്ടശ്ശേരി പിതാവിന്റെ കത്ത് പാറേട്ടുതന്നെ ഉദ്ധരിക്കുന്നുണ്ട് എന്നു മാത്രമല്ല സെറാമ്പൂർ വാസം ഉപേക്ഷിച്ച് സന്യാസിയായിത്തീർന്ന ആബോ ഗീവർഗീസിനെക്കുറിച്ച് സഭയ്ക്കുള്ളിൽ വലിയ മതിപ്പായിരുന്നു എന്നും പാറേട്ട് വ്യക്തമാക്കുന്നു.

സെറാമ്പൂർ വാസക്കാലത്തും അതുപേക്ഷിക്കുമ്പോഴും സഭയുടെ നന്മയ്ക്കുവേണ്ടി മറ്റെന്തും നഷ്ടമാക്കാൻ ഒരുക്കമാണെന്ന് മാർ ഈവാനിയോസ് വ്യക്തമായിസൂചിപ്പിക്കുകയായിരുന്നു. ആ നന്മയിൽ അദ്ദേഹം വേരുറയ്ക്കുകയും പുഷ്ടിപ്പെടുകയും ചെയ്തു എന്നാണ് പിൽക്കാല നടപടികൾ സൂചിപ്പിക്കുന്നത്. പുനരൈക്യാലോചനകൾ ശക്തമായ കാലത്തുതന്നെയാണ്, മാർ ഈവാനിയോസിന്റെ വിശ്വസ്തൻ എന്ന് പൊതുവേ അറിയപ്പെട്ടിരുന്ന മാർ തെയോഫിലോസിനെ സഹായമെത്രാനാക്കിക്കൊണ്ട് അദ്ദേഹത്തെ മെത്രാപ്പോലീത്ത സ്ഥാനത്തേക്ക് സഭ ഉയർത്തിയത്. ജനപങ്കാളിത്തത്തോടെ പണിതുയർത്തിയ ബഥനിപ്പള്ളികളിൽ ഇടവകക്കാരായി ചേർന്നിട്ടുള്ള വരുടെ താല്പര്യങ്ങൾ മാനിക്കപ്പെടണം എന്നല്ലാതെ ബഥനിയുടെ സ്വന്തം പേരിലുണ്ടായിരുന്ന വസ്തുവകകൾക്ക് പോലും കാര്യമായ അവകാശവാദം ഉന്നയിക്കാതെയാണ് ബഥനിയും അനുബന്ധ സ്ഥാപനങ്ങളും ഉപേക്ഷിച്ച് അദ്ദേഹം പടിയിറങ്ങിയത്. അക്കാലത്ത് മലങ്കര ആരാധനാക്രമം പാലിക്കപ്പെടും എന്നും പുനരൈക്യപ്പെടുന്ന അംഗങ്ങളുടെ മേൽ അജപാലനാധികാരം ലഭിക്കും എന്നും അല്ലാതെ മറ്റൊരുറപ്പും റോമിൽ നിന്നുപോലും അദ്ദേഹത്തിനു ലഭിച്ചിരുന്നില്ല. താൻ നേടിയതും തനിക്ക് ന്യായമായി മുന്നിൽ കാണാവുന്നതുമായ സകലതിനെയും ദൈവതിരുമുമ്പിൽ വിട്ടുകൊടുത്തുകൊണ്ട് ഇറങ്ങേണ്ട ഒരു വഴിയായിട്ടാണ്, സാഹചര്യവശാ, പുനരൈക്യപന്ഥാവ് അദ്ദേഹത്തിനു വെളിപ്പെട്ടത്.

സ്വന്തം നിലയിൽ ഇടവകകൾ രൂപീകരിക്കുന്നതിനും മിഷൻ പ്രവർത്തനം നടത്തുന്നതിനും പഴയകൂർ സുറിയാനിക്കാർക്കുള്ള അവകാശം പമ്പയ്ക്ക് വടക്കോട്ട് പരിമിതപ്പെട്ടിരുന്ന കാലത്താണ് തെക്കൻ പ്രദേശങ്ങൾ കേന്ദ്രീകരിച്ച് പുനരൈക്യപ്പെട്ട പുത്തൻകൂറുകാർക്കായി രൂപതകൾ സ്ഥാപിക്കപ്പെട്ടത്. സിനഡൽ സംവിധാനത്തിന്റെ അഭാവത്തിൽ പൂർണ്ണ സ്വയംഭരണാവകാശമുള്ള സഭയായി മാറാനുള്ള സാധ്യത അന്നുണ്ടായിരുന്നില്ല. പഴയകൂർ രൂപതകളുമായി സഹകരിച്ച് തെക്കൻ പ്രദേശങ്ങളിൽ മിഷൻ പ്രവർത്തനങ്ങൾക്ക് ശക്തമായ നേതൃത്വം പിതാവ് നൽകി. സാമ്പത്തിക പരിമിതികൾക്കുള്ളിൽ നിന്നുകൊണ്ടുതന്നെ വിദ്യാഭ്യാസ സ്ഥാപനങ്ങളും ആതുരാലയങ്ങളും സ്ഥാപിച്ച് ഈ ചെറിയ സമൂഹത്തിനു സാമൂഹ്യമായ ദിശാബോധം നൽകി. സ്വന്തം പ്രശ്നങ്ങളിൽ കുരുങ്ങിക്കിടക്കുന്ന ഒരു സഭാവിഭാഗമെന്ന നിലയിൽ നിന്ന് സാർവത്രിക സഭയുടെ കൂട്ടായ്മയിൽ, സ്വന്തം വ്യക്തിത്വവും തനിമയും നിലനിർത്തിക്കൊണ്ട്, ക്രിസ്തുവിനു സാക്ഷ്യം വഹിക്കുകയും സഹോദരശുശ്രൂഷയിൽ സാഫല്യം കണ്ടെത്തുകയും ചെയ്യുന്ന ജീവിക്കുന്ന സഭയായി പുനരൈക്യപ്പെട്ട സഭാവിഭാഗത്തെ പിതാവ് മാറ്റിയെടുത്തു. താൻ തുറന്നിടുന്നത് ഒരു വലിയ ഭാവിയിലേക്കുള്ള വഴിയാണെന്ന് പിതാവിനു ബോധ്യമുണ്ടായിരുന്നു.

**ഇന്നും ഇനിയും...**

ആ ത്യാഗധനന്റെ ബോധ്യങ്ങളും സ്വപ്നങ്ങളും പൂവണിയുന്നതായി മലങ്കര സഭയുടെ പിൽക്കാല ചരിത്രം. ആർച്ച് ബിഷപ് ബെനഡിക്റ്റ് മാർ ഗ്രീഗോറിയോസിന്റെ കർമ്മനിരതമായ ശുശ്രൂഷാ ജീവിതത്തിലൂടെ മലങ്കര കത്തോലിക്കാ സഭ കേരള കത്തോലിക്കാ സഭയുടെ മുഖവും ശബ്ദവുമായി മാറി. സിറിൽ ബസേലിയോസ് കാതോലിക്കാബാവായുടെ നേതൃത്വ പാടവത്തിന്റെ തണലിൽ പുതിയ രൂപതകളും അജപാലന സംവിധാനങ്ങളും നിലവിൽ വരികയും മലങ്കര കത്തോലിക്ക സഭ അതിവേഗത്തിൽ സിനഡൽ സംവിധാനവും പാത്രിയാർക്ക സഭകൾക്കു തുല്യമായ സ്വയം നിർണ്ണയാവകാശവുമുള്ള മേജർ ആർക്കി എപ്പിസ്കോപ്പൽ സഭയായി ഉയരുകയും ചെയ്തു. ബസേലിയോസ് ക്ലീമീസ് കാതോലിക്കാ ബാവാ കർദ്ദിനാൾ സ്ഥാനത്തേക്ക് ഉയർത്തപ്പെട്ടതോടെ വിശുദ്ധ പത്രോസിന്റെ സിംഹാസനവുമായുള്ള ഈ പ്രാദേശിക സഭയുടെ കൂട്ടായ്മക്ക് അജപാലനപരമായ സഹവർത്തിത്തത്തിന്റെ പൂർണ്ണത ലഭിച്ചു. ഈ അടുത്ത നാളുകളിൽ ഭാരതമെമ്പാടും സ്വന്തമായ നിലയിൽ അജപാലനപരമായ ക്രമീകരണങ്ങൾ നടത്താനുള്ള അധികാരാവകാശങ്ങൾ കൂടി കരഗതമായതോടെ മാർ ഈവാനിയോസ് തിരുമേനിയുടെ സഭാദർശനത്തിനു ചരിത്രം പരിപൂർണ്ണമായ അംഗീകാരം നൽകുകയായിരുന്നു.

അനിവാര്യമായ ഒരു ചരിത്ര ഘട്ടത്തിൽ, ഒരു സഭാസമൂഹം സാർവത്രിക കൂട്ടായ്മയിൽ നിന്ന് വിട്ടുനിൽക്കുന്നതിനും സ്വന്തം തനിമയും സ്വാതന്ത്ര്യവും സംരക്ഷിക്കുന്നതിനുമുള്ള ധൈര്യം കാണിച്ചു. അന്നത്തെ പ്രതിസന്ധിയിൽ സഭ അനുഭവിച്ചിരുന്ന സകല പ്രശ്നങ്ങൾക്കും പരിമിതികൾക്കും നൈയാമികവും അജപാലനപരവുമായ പരിഹാരം പൂർണ്ണമായ അർത്ഥത്തിന്ന കണ്ടെത്തി എന്നതാണ് സഭാന്തര സംവാദങ്ങളുടെ സൗഹൃദവഴികൾക്കും അപ്പുറത്ത് പുനരൈക്യപാതയെ മലങ്കരയിൽ ഇന്നും പ്രസക്തമാക്കി നിർത്തുന്ന വസ്തുത. സിനഡൽ ക്രമത്തിലെ പൂർണ്ണമായ സ്വയം നിർണ്ണയാവകാശവും, സഭയുടെ ആഗോള ഇടയനെ തെരഞ്ഞെടുക്കുകയും ശ്ലൈഹികമായ കൂട്ടായ്മയെ ലോകമെങ്ങും ആവിഷ്കരിക്കുന്ന വലിയ ശുശ്രൂഷയിൽ ദൃശ്യവും പ്രത്യക്ഷവുമായ പങ്കാളിത്തവും ലഭിച്ചതുവഴി മാർത്തോമാ ഒന്നാമൻ മുതലായ പുത്തൻകൂർ പിതാക്കന്മാർ സ്വപ്നം കണ്ടതിലധികം സമുദായത്തിന്റെ ഈ വിശ്വസ്തനായ പുത്രൻ നേടിയെടുത്തുകഴിഞ്ഞു.. മലങ്കരയുടെ സവിശേഷമായ ചരിത്രത്തിൽ, പുനരൈക്യം എന്നത് ആ ചരിത്രത്തോട് ആത്മാർത്ഥതയുള്ള ഏവർക്കും ഉചിതവും അനുപേക്ഷണീയവുമായ വഴിത്തിരിവാണ്. ദൈവത്തിന്റെ സ്വപ്നങ്ങളിലേക്ക് യാത്രചെയ്യുവാനുള്ള വഴി.





കവർസ്റ്റോറി

# 'ഭാരതന്യൂമാൻ'
# മാർ ഈവാനിയോസ് സഭൈക്യ പ്രവാചകൻ


**റവ. ഡോ. ജയിംസ് മാമ്മൂട്ടിൽ ഒ.ഐ.സി.**

ബഥനി ആശ്രമം, കോട്ടയം

**ഐക്യജ്വാല**

കത്തി ജ്വലിക്കുന്ന ഒരു വിളക്കായിരുന്നു അദ്ദേഹം (യോഹ. 5:35). യോഹന്നാൻ സ്നാപകനെപ്പറ്റി നമ്മുടെ കർത്താവ് അരുളിച്ചെയ്ത വാക്കുകൾ ആർച്ചുബിഷപ്പ് മാർ ഈവാനിയോസ് (യോഹന്നാൻ) പിതാവിനെപ്പറ്റിയും അന്വർത്ഥമായിരുന്നു. കാർഡിനൽ ജോൺ ഹെന്റി ന്യൂമാൻ ഇംഗ്ലണ്ടിലെ സഭയിലെ ഉജ്ജ്വലമായ ഒരു സഭൈക്യ സംരംഭത്തിന് നാന്ദികുറിച്ചു. 'കനിവാർന്ന പ്രകാശമേ നയിച്ചാലും' (Lead kindly light) എന്ന വാക്കുകളോടെ അദ്ദേഹം വിരചിച്ച ഐക്യഗാഥ സഭാചരിത്രത്തിലെ വിശിഷ്ടമായ ഒരേടായിരുന്നു.

**സമുന്നത സാദ്ധ്യതകൾ**

എന്നാൽ ദൈവദാസൻ മാർ ഈവാനിയോസ് പിതാവ് സമാരംഭിച്ച പുനരൈക്യപാത അതുല്യമായ സവിശേഷതകൾകൊണ്ട് ശ്രദ്ധേയമായി. നൂറ്റാണ്ടുകളിലായി അനേകർ അദമ്യമായി അഭിലഷിച്ച സഭൈക്യം ഒരു യാഥാർത്ഥ്യമാക്കുവാൻ അഭിവന്ദ്യ പിതാവിനെയാണ് ദൈവം ഉപകരണമായി സജ്ജീകരിച്ചത്. അസാദ്ധ്യമായത് സാദ്ധ്യമാകുന്ന സർവ്വശക്തനായ ദൈവം അത്ഭുതകരമായ സാദ്ധ്യതകളാണ് പുനരൈക്യത്തിലൂടെ സംജാതമാക്കിയത്.

**അനന്യ വ്യക്തിത്വം**

വിശുദ്ധ ഫ്രാൻസിസ് അസ്സീസ്സി കഴിഞ്ഞാൽ വാഴ്ത്തപ്പെട്ട കാർഡിനൽ ന്യൂമാനെയാണ് സാർവ്വത്രിക സഭയുടെ ഇപ്പോഴത്തെ ഇടയനായ പരിശുദ്ധ ഫ്രാൻസിസ് മാർപാപ്പാ ആദർശ പുരുഷനായി തിരഞ്ഞെടുത്തിരിക്കുന്നത്. ന്യൂമാന്റെ ചിന്തകൾ സഭൈക്യത്തിന് വഴികാട്ടിയും ആത്മീയ നവോത്ഥാനത്തിന് സഹായിക്കുന്നതായും പരിശുദ്ധ പിതാവ് പ്രകീർത്തിക്കുന്നു. ഭാരത ന്യൂമാനായ മാർ ഈവാനിയോസ് പിതാവിന്റെ നേട്ടങ്ങൾ കൂടുതൽ ജാജ്ജ്വല്യമാനമാണ് എന്ന് ചരിത്രം പരിശോധിക്കുമ്പോൾ നമുക്ക് മനസ്സിലാകും.

**പ്രവാചകപ്രവരൻ**

രണ്ടാം വത്തിക്കാൻ കൗൺസിൽ സഭൈക്യത്തെപ്പറ്റി പ്രസ്താവിക്കുന്ന സമീപനങ്ങള മാർ ഈവാനിയോസ് പിതാവിന്റെ പുനരൈക്യ സംരംഭങ്ങളിൽ സജീവമായി നിലനിൽക്കുന്നു എന്നത് അത്ഭുതമായി തോന്നിയേക്കാം. ഐക്യം ദൈവശാസ്ത്രജ്ഞരുടെ പ്രവർത്തനമല്ല മറിച്ച് പരിശുദ്ധാത്മാവിന്റെ പ്രവർത്തനമാണ്. എന്നാൽ ദൈവശാസ്ത്രജ്ഞന്മാരുടെ പ്രവർത്തനം ഐക്യത്തെ സഹായിക്കുന്നു. ദീർഘമായ പ്രാർത്ഥനയും പഠനവും ധ്യാനവും സന്യാസവുമാണ് മാർ ഈവാനിയോസ് പിതാവിന്റെ ഐക്യസരണി.

പ്രാർത്ഥനയും ആത്മീയ എക്യുമെനിസ്സവും സുപ്രധാനമായി കരുതുന്ന മാനസികാവസ്ഥയിലേക്ക് ഓരോ സഭയും ഓരോ ക്രൈസ്തവനും രൂപപ്പെട്ട് വരേണ്ടതുണ്ട്. ഐക്യത്തിന്റെ കൃപയ്ക്കായി ഏവരും ഒന്നിച്ച് പ്രാർത്ഥിക്കയും അഭിലഷിക്കുകയും ചെയ്യേണ്ടതുണ്ട്. സംഭാഷണവും (Dialogue) കൂടിവരവുകളും സുപ്രധാനമാണ്. എന്നാൽ പരസ്പര ബഹുമാനം ഏറെ പ്രധാനമാണ്.

**ഭിന്നത, മുറിവ്, ഇടർച്ച**

ക്രിസ്തുവിന്റെ സഭാശരീരത്തിലെ ഒരു മുറിവാണ് ഭിന്നിപ്പ്. നുണയുടെ പിതാവായ സാത്താൻ ക്രൈസ്തവർ ഭിന്നിക്കപ്പെടാൻ സാദ്ധ്യമായതെല്ലാം ചെയ്യുന്നു. ഇന്ന് സഭൈക്യത്തിന്റെ ആവശ്യകതയുള്ള കാലഘട്ടത്തിൽ നാം ജീവിക്കുകയാണ്. പ്രാർത്ഥിക്കുക, ഒന്നിച്ച് സംവാദം നടത്തുക. ഓരോ സഭകളും തമ്മിലുള്ള അകലം കുറയ്ക്കുക, പരസ്പര സാഹോദര്യത്തിന്റെ ബന്ധം ശക്തിപ്പെടുത്തുക എന്നതാണ് ഇന്ന് അനിവാര്യമായിരിക്കുന്നത്. ഭിന്നിപ്പ് ഇടർച്ചയുണ്ടാക്കുന്നതാണ് എന്നത് നമുക്കോർക്കാം. പുണ്യപിതാവായ മാർ ഈവാനിയോസ് ഇവയെല്ലാം കണക്കിലെടുത്തുകൊണ്ടാണ് ഓരോ ചുവടും മുന്നോട്ട് വച്ചത്.

**അജയ്യസ്വത്വം**

പൗരസ്ത്യ മൂല്യങ്ങളിൽ അടിയുറച്ച സഭാത്മക സത്യങ്ങൾ ഉയർത്തിപ്പിടിച്ച് അദ്ദേഹം പുനരൈക്യം സാദ്ധ്യമാക്കി. ഒരു സഭാപിതാവിന്റെ, ഒരു ആത്മീയാചാര്യന്റെ, ഒരു സന്യാസശ്രേഷ്ഠന്റെ, ഒരു പ്രവാചകതുല്യന്റെ, ഒരു സമുദായ പരിഷ്കർത്താവിന്റെ, ഒരു ജനനായകന്റെ, ഒരു വിദ്യാഭ്യാസ വിചക്ഷണന്റെ 'സ്വത്വം ജീവിച്ചു' വിജയിച്ചു മാർ ഈവാനിയോസ് പിതാവ്.

**യുഗപ്രഭാവൻ**

മാവേലിക്കരയിൽ 1982–ൽ മാർ ഈവാനിയോസ് ശതാബ്ദി സമ്മേളനത്തിൽ അഭിവന്ദ്യ ഫിലിപ്പോസ് മാർ ക്രിസോസ്റ്റം വലിയ മെത്രാപ്പോലീത്താ പറഞ്ഞു. "പത്തൊൻപതാം നൂറ്റാണ്ടിൽ ജനിക്കയും ഇരുപതാം നൂറ്റാണ്ടിൽ ജീവിക്കുകയും ഇരുപത്തൊന്നാം നൂറ്റാണ്ടിന് മാത്രം ഉൾകൊള്ളാൻ കഴിയുകയും ചെയ്യുന്ന വ്യക്തിത്വമായിരുന്നു സഭൈക്യ പ്രവാചകനായ മാർ ഈവാനിയോസിന്റേത്".

സി.എസ്.ഐ. സഭയുടെ ഐസയാസ് യേശു ഗ്ലാഡ്സ്റ്റൻ തിരുമേനി പറഞ്ഞത് സഭകളുടെ ഐക്യം നിലനിർത്താനായി പരിശ്രമിച്ച ഏവരുടെയും പൊതുപിതാവായിരുന്നു ആർച്ചുബിഷപ്പ് മാർ ഈവാനിയോസ് തിരുമേനി എന്നാണ്.

**ഉപസംഹാരം**

പാത്രിയർക്കിസിന് സമനായ ഒരു മേജർ ആർച്ചുബിഷപ്പ് കാതോലിക്കാബാവായുടെ നേതൃത്വത്തിലുള്ള ഒരു സ്വയാധികാരസഭയായി മലങ്കര കത്തോലിക്കാ സഭ രൂപപ്പെട്ട പശ്ചാത്തലത്തിൽ ക്രാന്തദർശിയായ മാർ ഈവാനിയോസ് രൂപം കൊടുത്ത പുനരൈക്യ പ്രസ്ഥാനം സമാനതകളില്ലാത്ത സഭൈക്യ സംരംഭമായി വിരാജിക്കുന്നു. ഭാരതം മുഴുവൻ അജപാലനാധികാരം കൂടി ഈ സഭയ്ക്ക് ലഭിച്ചപ്പോൾ ഭാരത ന്യൂമാനായ മാർ ഈവാനിയോസ് വലിയ പിതാവ് കർദ്ദിനാൾ ന്യൂമാന്റെ സംഭാവനകളെ ഉല്ലംഗിക്കുന്ന വ്യക്തിത്വമായി പരിണമിക്കുകയാണ്.

വാഴ്ത്തപ്പെട്ട കാർഡിനൽ ന്യൂമാന്റെ സംഭാവനകളും ചിന്തകളും ദൈവദാസൻ ആർച്ചുബിഷപ്പ് മാർ ഈവാനിയോസ് പിതാവിന്റെ സംഭാവനകളും ചിന്തകളും വിശുദ്ധിയുടെ സ്ഫുലിംഗങ്ങളായി തലമുറകളെ പ്രചോദിപ്പിക്കുന്ന, നൂറ്റാണ്ടുകളെ വിളിച്ചുണർത്തുന്ന ഉണർത്തുപാട്ടുപോലെയാണ്. നീതിമാന്റെ ഓർമ്മ അനുഗ്രഹമാണ് (സുഭാ. 10:7).






# "തമ്പുരാന്റെ അമ്മച്ചിയായ" പരിശുദ്ധ ദൈവമാതാവിനെ ഹൃദയത്തിലേറ്റിയ ദൈവദാസൻ മാർ ഈവാനിയോസ് പിതാവ്



**ജോസഫ്കുട്ടി പി.ഡി.**
ശൂരനാട്

പരിശുദ്ധ ദൈവമാതാവിനോടുള്ള അഗാധമായ ഭക്തി പുനരൈക്യചിന്തകളെ കൂടുതൽ ഉന്മേഷഭരിതമാക്കി. കൂടാതെ പിതാവിന്റെ അമ്മയായ അന്നമ്മയ്ക്ക് മാതാവിനോട് അതീവ ഭക്തിയുണ്ടായിരുന്നുവെന്നും, മാതാവിന് നേർച്ച നേർന്നതിന്റെ ഫലമായിട്ടാണ് ഗീവർഗ്ഗീസ് (മാർ ഈവാനിയോസ്) എന്ന മകൻ ജനിച്ചതെന്നും ആയതിനാൽ ഈ മകൻ ചെറുപ്പം മുതലേ മാതാവിനോടുള്ള ഭക്തിയിൽ വളർന്നുവെന്നും അറിയപ്പെടുന്നു. അന്നമ്മയുടെ മാതാവിനോടുള്ള ഭക്തിമൂലം അടുത്ത കത്തോലിക്കാ ദൈവാലയത്തിൽ പോകുമായിരുന്നുവെന്നും അവിടെ മാതാവിന്റെ സാന്നിദ്ധ്യം അനുഭവിച്ചറിഞ്ഞ അമ്മ മകനോട് പറഞ്ഞു. നമുക്ക് ആ പള്ളിയിൽ ചേരണം, ആ വാക്ക് ഹൃദയത്തിലേറ്റി നടന്ന ഗീവർഗ്ഗീസിന് മാതാവിനോടും മലങ്കര കത്തോലിക്കാ സഭയോടും വല്ലാത്ത അഭിനിവേശം ഉണ്ടായി.

"ദൈവം ഉയർത്തിയ വ്യക്തികളുടെ മഹിമകളും പ്രവർത്തനങ്ങളും ആർക്കും അധികകാലം മറച്ചുവയ്ക്കുവാൻ സാധിക്കുകയില്ല".

പ്രാർത്ഥനയിലൂടെ നേടിയെടുക്കുന്ന ആത്മീയ ഉണർവും പ്രവർത്തനത്തിലൂടെ സമ്പാദിക്കുന്ന ഊർജ്ജവും കൈമുതലാക്കി സാമൂഹികതിന്മകൾക്കെതിരെ പോരാടി വേദന അനുഭവിക്കുന്നവരുടെ കണ്ണീരൊപ്പി, യേശുക്രിസ്തുവിന്റെ പാത പിൻതുടർന്ന ജീവിച്ച വ്യക്തിത്വത്തിന്റെ ഉടമയായിരുന്നു മാർ ഈവാനിയോസ് പിതാവ്. സുവിശേഷമൂല്യങ്ങളായ സ്നേഹം, സമാധാനം, അനുരഞ്ജനം, ആത്മാർത്ഥത, സത്യസന്ധത, സേവന മനോഭാവം, തുടങ്ങിയവ തന്റെ ജീവിതത്തിന്റെ ഭാഗമാക്കി മാറ്റിയ പിതാവ് വിശ്വാസത്തെക്കുറിച്ച് കൂടുതൽ പഠിപ്പിക്കുകയും അതനുസരിച്ച് ജീവിച്ചു കാണിക്കുകയും ചെയ്ത വ്യക്തിയായിരുന്നു.

മലങ്കര സഭയിൽ രൂപം കൊണ്ട കേസുകളും വഴക്കുകളും രൂഷമായതോടെ റോമിലെ കത്തോലിക്കാസഭയുമായി പുനരൈക്യപ്പെടുന്നതിന് വേണ്ട എഴുത്തുകുത്തുകൾ നടത്താനായി മലങ്കര സുന്നഹദോസ് മാർ ഈവാനിയോസ് പിതാവിനെ ചുമതലപ്പെടുത്തി. തന്നെ ഏൽപ്പിച്ച ജോലി മാർ ഈവാനിയോസ് പിതാവ് ഭംഗിയായി നിർവ്വഹിച്ചു എന്നാൽ മലങ്കരസഭ അതിൽ നിന്ന് പിന്നോക്കം പോയി. എത്രമാത്രം ദൈവത്തിന്റെ മഹത്വം നമ്മിൽ നിറയുന്നുവോ അത്രമാത്രം ഐക്യം നമ്മിൽ ഉണ്ടാകും, എന്നാൽ ദൈവമഹത്വം എത്ര കുറയുന്നോ അത്രമാത്രം അനൈക്യവും, തന്മൂലമുള്ള അസ്വസ്ഥതകളും, തർക്കങ്ങളും, വഴക്കുകളും ഉണ്ടാകും ഇവയെ അതിജീവിച്ച് ദൈവമഹത്വം മാത്രം ലക്ഷ്യമാക്കി പ്രവർത്തിച്ച ഇടയശ്രേഷ്ഠനായിരുന്നു മാർ ഈവാനിയോസ് പിതാവ്.

1930 സെപ്റ്റംബർ 20 മലങ്കര കത്തോലിക്കാസഭയുടെ ചരിത്രമുഹൂർത്തമായ പുനരൈക്യം. ഈ പുനരൈക്യത്തിന്റെ സ്വർഗ്ഗീയ മദ്ധ്യസ്ഥയായി പിതാവ് തെരഞ്ഞെടുത്തത് പരിശുദ്ധ കന്യകാമറിയത്തെ; 5 പേരിൽ തുടങ്ങിയ ആ പുണ്യനിമിഷത്തിന്റെ മദ്ധ്യസ്ഥയായി പിതാവ് തെരഞ്ഞെടുക്കുകയും അതിന് ശേഷം മലങ്കര കത്തോലിക്കാസഭയുടെ ഓരോ പ്രവർത്തനങ്ങളും അമ്മയുടെ മദ്ധ്യസ്ഥത യാചിച്ച് കൊണ്ട് മുന്നേറിക്കൊണ്ടിരിക്കുന്ന സഭ, ഇന്ന് ലോക വ്യാപകമായി നിരവധി ശാഖകളുള്ള ഒരു സഭയായി വളർത്തിയിരിക്കുന്നു. മാർ ഈവാനിയോസ് പിതാവ് സ്വപ്നം കണ്ട സഭ പരിശുദ്ധ ദൈവമാതാവിന്റെ പ്രത്യേക മദ്ധ്യസ്ഥതയാൽ വളർന്നു പന്തലിച്ച് വലിയ ഒരു വിശ്വാസസമൂഹമായി തീർന്നിരിക്കുന്നു. അനേകം സത്യവിശ്വാസികളുടെ സാന്നിദ്ധ്യത്താൽ ശാഖകളും ഉപശാഖകളുമായി ഇന്ന് അഞ്ചുലക്ഷത്തിലധികം വിശ്വാസികൾ സഭയുടെ ആത്മീയവും ഭൗതീകവുമായ സാന്നിദ്ധ്യം അനുഭവിച്ചുവരുന്നു. മാർ ഈവാനിയോസ് പിതാവിന്റെ നിരന്തര പ്രാർത്ഥനയാലും പരിശുദ്ധ അമ്മയോടുള്ള മദ്ധ്യസ്ഥതയാലും, കഷ്ടത അനുഭവിക്കുന്ന അനേകർക്ക് അത്താണിയായ സഭ, സമൂഹത്തിൽ വലിയവനിലും ചെറിയവനിലും ഒരുപോലെ കരുണ വർഷിക്കുന്ന, ആത്മീയമേഖലകളിലും ഭൗതീകമേഖലയിലും അടിക്കടി വളർന്നുകൊണ്ടിരിക്കുന്ന, ആദിവാസി മേഖലയിലും കുടിയേറ്റമേഖലയിലും, ദളിത് നാടാർ കുടുംബമേഖലയിലും ഇടപെട്ട് പ്രവർത്തിക്കുന്ന സഭ അത്ഭുതാവഹമായി വളരുന്ന ഒരു സഭയായി മാറിയിരിക്കുന്നു. ഈ വളർച്ചയ്ക്ക് പിന്നിൽ മാർ ഈവാനിയോസ് പിതാവ് എപ്പോഴും മദ്ധ്യസ്ഥം യാചിച്ച, "തമ്പുരാന്റെ അമ്മച്ചി"യായ പരിശുദ്ധ ദൈവമാതാവ് തന്നെയാണ് എന്നുള്ളതിൽ യാതൊരു സംശയവും വേണ്ട.

യേശുക്രിസ്തുവിനാൽ സ്ഥാപിക്കപ്പെടുകയും, പരിശുദ്ധാത്മാവിനാൽ നയിക്കപ്പെടുകയും, ദൈവത്തിന്റെ സ്നേഹത്താലും രക്ഷയാലും നിറഞ്ഞിരിക്കുന്ന സഭ പരിശുദ്ധ ദൈവമാതാവിന്റെ മദ്ധ്യസ്ഥതയാൽ ദിനംപ്രതി മുന്നോട്ടുപോകുകയും ചെയ്യുന്നു. പരിശുദ്ധ ദൈവമാതാവിനോടുള്ള അഗാധമായ ഭക്തിയാണ് ബഥനിയുടെ സ്ഥാപനത്തിനും മലങ്കര കത്തോലിക്ക പുനരൈക്യത്തിനും ഇടയാക്കിയത്. പുനരൈക്യത്തിന് ശേഷം തിരുവനന്തപുരത്തെ പാളയത്തുള്ള താൽക്കാലിക ഭദ്രാസന ദൈവാലയവും, പട്ടത്തുള്ള കത്തീഡ്രൽ ദൈവാലയവും പരിശുദ്ധ കന്യകാമറിയത്തിന്റെ നാമധേയത്തിലാണ് സ്ഥാപിതമായിട്ടുള്ളത്. പിതാവിന്റെ നേതൃത്വത്തിലും അനുവാദത്തിലും പണികഴിപ്പിച്ചിട്ടുള്ള മിക്ക പള്ളികളും പരിശുദ്ധ കന്യകാമറിയത്തിന്റെ നാമധേയത്തിലായിരുന്നു. കൂടാതെ സഭയുടെ കീഴിലുള്ള എല്ലാ പള്ളികളിലും എട്ടുനോമ്പാചരണവും, മാതാവിനോടുള്ള നൊവേനയും ഏർപ്പെടുത്തി മാതാവിനോടുള്ള പിതാവിന്റെ ഭക്തി ഒന്നുകൂടി പ്രകടമാക്കി.

സാധാരണ മനുഷ്യനും, ഉന്നതചിന്താഗതിക്കാരായ മനുഷ്യർക്കും ഒരുപോലെ എത്തിപ്പിടിക്കാവുന്ന പ്രാർത്ഥനയാണ് ജപമാല, പിശാചിനെതിരെയുള്ള ഒരു വിശ്വാസിയുടെ ഏറ്റവും വലിയ ആയുധമാണ് ജപമാല പ്രാർത്ഥന, കഷ്ടതകളിൽ നമുക്ക് അഭയവും എല്ലാ ഭീഷണികൾക്കും മുന്നിൽ ഒരേ ഒരു ആയുധമാണ് ജപമാലയിൽനിന്ന് പുറപ്പെടുന്ന ശക്തി, ജപമാല പ്രാർത്ഥന ചൊല്ലി പരിശുദ്ധ ദൈവമാതാവിന്റെ മാദ്ധ്യസ്ഥം അപേക്ഷിക്കുകവഴി മാത്രമേ സഭയ്ക്കും, സമൂഹത്തിനും, കുടുംബങ്ങൾക്കും, വ്യക്തികൾക്കും, ദേശത്തിനും പ്രശ്നങ്ങൾ പരിഹരിക്കുവാൻ സാധിക്കുകയുള്ളൂവെന്നും, പരിശുദ്ധ ദൈവമാതാവ് നമ്മുടെ പ്രതീക്ഷയും സുഹൃത്തുമാണെന്നും, തിന്മയുടെ ശക്തികളെ പരിശുദ്ധ ദൈവമാതാവ് വഴി നമുക്ക് പരാജയപ്പെടുത്താൻ സാധിക്കുമെന്നും, ജപമാലയിലെ വിശുദ്ധ രഹസ്യങ്ങൾ ധ്യാനിച്ചു പ്രാർത്ഥിക്കുന്നതിലൂടെ ക്രിസ്തുവിനെ നമ്മുടെ ജീവിതത്തിന്റെയും, കുടുംബത്തിന്റെയും, സഭയുടെയും, ദേശത്തിന്റെയും നടുവിൽ പ്രതിഷ്ഠിക്കുകയാണ് ചെയ്യുന്നതെന്നും, ജപമാലയിലെ ഓരോ വാക്കും പരിശുദ്ധാത്മാവ് വഴി ഉത്ഭവിച്ചതാണെന്നും, ഈ വാക്കുകൾ ദൈവത്തിന്റെ തന്നെ വാക്കുകൾ ആണെന്നും, അവ വിശുദ്ധ ബൈബിളിൽ തന്നെ ഉള്ളവയാണെന്നും പരിശുദ്ധ ജപമാല നമ്മെ ഓർമ്മിപ്പിക്കുന്നു. തിന്മയുടെ ശക്തികളെ ചെറുത്തുതോല്പിക്കുവാൻ തക്കശക്തിയുള്ള ഈ ദിവ്യമന്ത്രങ്ങളാണ് ചരിത്രത്തിലെ പല സുപ്രധാന വിജയങ്ങൾക്കും പിന്നിലുള്ള രഹസ്യം.

മാർ ഈവാനിയോസ് പിതാവിന് സ്വന്തം മാതാവിൽ നിന്നും ലഭിച്ച പരിശുദ്ധ ദൈവമാതാവിനോടുള്ള ഭക്തി മൂലം പരിശുദ്ധ ദൈവമാതാവിനെ "കന്യാസ്ത്രീ അമ്മച്ചി"യെന്നും, "തമ്പുരാന്റെ അമ്മച്ചി"യെന്നും, "തമ്പുരാനെ പെറ്റ അമ്മച്ചി"യെന്നും ആണ് പിതാവ് വിളിച്ചിരുന്നത്. വൈദീക വിദ്യാർത്ഥികളെ "തമ്പുരാന്റെ അമ്മച്ചി"യെന്നും വിളിക്കുവാൻ പ്രേരിപ്പിക്കുകയും ചെയ്തിരുന്നു. മാതാവിനോട് പ്രാർത്ഥിക്കുന്നതിനോടൊപ്പം ദൈവം ആഗ്രഹിക്കുന്നതുപോലെ പ്രവർത്തിക്കുവാനും നാം സന്നദ്ധരായാൽ നമ്മുടെ പ്രവർത്തനം ദൈവത്തിന്റെ ഹിതാനുസൃതമായി മാറും. അതിന് പ്രധാന തെളിവാണ് പിതാവ് പൗരോഹിത്യപട്ടം സ്വീകരിച്ചത് 1908 ആഗസ്റ്റ് 15 മാതാവിന്റെ സ്വർഗ്ഗാരോപണ തിരുന്നാളിനും, മെത്രാനായി അഭിഷിക്തനായത് 1925 മെയ് 1 മാതാവിന്റെ വണക്കമാസത്തിലും, കാലം ചെയ്തത് കർമ്മലമാതാവിന്റെ തിരുന്നാളിന്റെ തലേദിവസമായ 1953 ജൂലൈ 15-നും. പരിശുദ്ധ അമ്മയുടെ മദ്ധ്യസ്ഥതയിൽ കൂടി സഭ 85 വർഷം പിന്നിടുമ്പോൾ മലങ്കര കത്തോലിക്കാ സഭ അതിശീഘ്രം വളരുന്ന സഭയായി മാറിയിരിക്കുന്നു.

സിറിൾ മാർ ബസേലിയോസ് പിതാവിന്റെ പരിശ്രമത്താലും പരിശുദ്ധ ദൈവമാതാവിന്റെ അനുഗ്രഹത്താലും 2005 മെയ് 15-ന് മലങ്കര സുറിയാനി കത്തോലിക്കാ സഭയെ, സുന്നഹദോസ് സംവിധാനത്തോടും, സ്വയം ഭരണാധികാരവകാശങ്ങളോടുംകൂടി മേജർ ആർക്കി എപ്പിസ്ക്കോപ്പൽ സഭയായി ഭാഗ്യസ്മരണാർഹനായ ജോൺ പോൾ രണ്ടാമൻ മാർപാപ്പ ഉയർത്തി, കൂടാതെ 2012 ഒക്ടോബർ 24-ന് സഭയുടെ തലവനും, പിതാവുമായ മാർ ബസേലിയോസ് ക്ലീമിസ് കാതോലിക്കാബാവയെ പത്രോസിന്റെ സിംഹാസനമായ റോമിലെ മാർപാപ്പാ




കവിത

# ആത്മാവിന്നിരുൾനിശ

(ഉപോദ്ഘാതം ഒരു പദ്യവിവർത്തനം)

(കുരിശിന്റെ വിശുദ്ധ യോഹന്നാന്റെ *ആത്മാവിന്റെ ഇരുണ്ട രാത്രി* എന്ന സുപ്രസിദ്ധമായ മിസ്റ്റിക് ക്ലാസിക് രചനയുടെ ഉപോദ്ഘാതം)

**ഫാ. കുര്യൻ വാലുപറമ്പിൽ**

1. ഇരുളാർന്നൊരിരവിൽ ദാഹാർത്ത
പ്രണയത്തിലെരിഞ്ഞു, ഹാ!
സാനന്ദ സന്ദർഭമേ!

അഭിഗമിച്ചു ഞാനാരും കാണാതെ
വിശ്രാന്തിയിലിപ്പൊഴുതെൻ സദനം.

2. ഇരുളിലും സുരക്ഷിതമായ്
കാണാക്കോണിയേറി വേഷപ്രച്ഛന്നയായി, ഹാ!
സാനന്ദ സന്ദർഭമേ!

ഇരുളിലുമൊളിവിലും
വിശ്രാന്തിയിലിപ്പൊഴുതെൻ സദനം.

3. സാനന്ദരാവിൽ രഹസ്യമാ-
യൊരു കണ്ണിലും പെടാതെയു
മെൻ കണ്ണിലുമേതും പെടാതെയും
മമ ഹൃത്തിലെരിഞ്ഞതല്ലാതെയൊരു
വെളിച്ചവും വഴികാട്ടിയുമില്ലാതെ.

4. മധ്യാഹ്ന ദ്യുതിയെക്കളേറെ കൃത്യമാ
യെന്നെ നയിച്ചീ ദ്യുതി
നന്നേ ഞാനറിയുന്നോനെന്നെ
കാത്തിരിക്കുന്നോരിടത്തിലേക്ക്.

---

യുടെ പ്രധാന ആലോചന സംഘമായ കർദ്ദിനാൾ തിരുസംഘത്തിലെ അംഗമാക്കി, പ്രാർത്ഥനയുടെ ചൈതന്യം വാക്കുകളിലൂടെയും പ്രവർത്തികളിലൂടെയും ഇടപെടലുകളിലൂടെയും പ്രതിഫലിപ്പിക്കുന്നവരാണ് ആദ്ധ്യാത്മീകതയുടെ നിറവുള്ളവർ എന്നും, ദൈവത്തെയും മറ്റുള്ളവരെയും തൊട്ടുനിൽക്കാൻ തക്കവണ്ണമുള്ള ആത്മീയത ഓരോരുത്തർക്കും ഉണ്ടാകണമെന്നും, എന്നെ സ്നേഹിക്കുന്ന ദൈവത്തിലേക്കും, ഞാൻ സ്നേഹിക്കുന്ന മനുഷ്യരിലേക്കും ഈ ആത്മീയത എത്തിയെങ്കിൽ മാത്രമേ സഭ ഉള്ളൂവെന്നും അനുഭവങ്ങളിലൂടെ മാർ ഈവാനിയോസ് പിതാവ് നമ്മെ ഓർമ്മപ്പെടുത്തുന്നു.

"തമ്പുരാന്റെ അമ്മച്ചിയായ", "തമ്പുരാനെ പെറ്റ അമ്മച്ചിയായ", "കന്യസ്ത്രീ അമ്മച്ചി"യായ പരിശുദ്ധ ദൈവമാതാവേ, തങ്ങളുടെ സഭയുടെ സ്വർഗ്ഗീയ മദ്ധ്യസ്ഥേ, മാർ ഈവാനിയോസ് പിതാവിന്റെ സ്വപ്നങ്ങൾ സാക്ഷാത്കരിക്കുന്നതിനോടൊപ്പം, ദൈവദാസൻ മാർ ഈവാനിയോസ് പിതാവിനെ ഒരു "വിശുദ്ധനായി" പ്രഖ്യാപിച്ച് സഭാമക്കളുടെ നിരന്തരമായ അപേക്ഷ സ്വീകരിച്ച് മലങ്കര കത്തോലിക്കാസഭയെ അനുഗ്രഹിക്കണമെ! ഇതുമൂലം അനേകായിരം വിശ്വാസികളുടെയും സഭാമക്കളുടെയും ആത്മീയജീവിതത്തിന് മലങ്കര കത്തോലിക്കാസഭ എന്നു എന്നും പ്രചോദനമായി തീരട്ടെ!!!

5. ഓ! എന്നെ നയിച്ച നിശീഥിനീ,
ഓ! ഉഷസ്സെക്കാളേറെ മോഹിനി നിശീഥിനീ,
ഓ! പ്രണയിനിയെ പ്രണയിയോടൊന്നാക്കും നിശീഥിനീ,
പ്രണയിനിയിലനുരൂപനായൊരു പ്രിയൻ!

6. അവനായി മാത്രമപ്പടി കാത്തുകാത്ത
കുസുമിതമാമെന്മാറിൽ സുഷുപ്തിയി
ലാഴ്ന്നവനെത്തഴുകി ഞാനപ്പോൾ
ത്തഴുക്കിക്കേദാരുകളൊരു മന്ദമാരുതനെ.

7. ഞാനവന്നാശ്ലേഷമഴിക്കവേ വീശി
ത്തല്പത്തീന്നൊരു മന്ദാനിലൻ.

ശാന്തഹസ്താലവനേകിയെൻ
കണ്ഠത്തിലൊരു മുറിവു
മസ്തമിപ്പിച്ചെന്നിന്ദ്രിയങ്ങളത്രയും.

8. വിസ്മൃതിയിലമർന്നു ഞാനെന്മുഖം
വിശ്രമിച്ചെൻ പ്രണയിയിലെല്ലാം ശമി
ച്ചർപ്പിച്ചു ഞാനെന്നെയും വിസ്മൃത ക്ലേശ
ങ്ങളത്രയും തള്ളി ലില്ലികൾക്കുള്ളിൽ.

---

(കടപ്പാട്: *Dark Night of The Sou*l.Translated and edited with an introduction by E.Allison Peers, Doublday Image Books Edition, 1959, pp.33-34)







# ഒലിവിലയുടെ പച്ച ഞരമ്പുകൾ

## ഒ.എൻ.വി. കവിതയിലെ ക്രൈസ്തവ ബിംബങ്ങൾ

### ഫാ. ജോൺസൺ കൊച്ചുതുണ്ടിൽ

**ഡോ. എം.ആർ. തമ്പാൻ**

'ഒലിവിലയുടെ പച്ച ഞരമ്പുകൾ' എന്ന ഗ്രന്ഥം ഒ എൻ വി കവിതകളിലെ ക്രൈസ്തവബിംബങ്ങളെ കണ്ടെടുക്കലാണ്. ഫാ. ജോൺസൺ കൊച്ചുതുണ്ടിലിന്റെ നിരീക്ഷണം വൈവിധ്യമാർന്ന ബിംബകൽപ്പനകളെ ആവിഷ്കരിച്ച കവിശ്രേഷ്ഠന്റെ സൃഷ്ടികളിലെ മതാത്മകബിംബങ്ങളിൽ നിന്നും ക്രൈസ്തവബിംബങ്ങളെ വേർതിരിക്കൽ കൂടിയാണ്. പാവനവും പവിത്രവുമായ ഒലിവിലയുടെ നന്മപോലെ ഒ എൻ വി കവിതകളിലെ ബിംബാവിഷ്കാരങ്ങളുടെ സംവേദനസ്വഭാവം വിലയിരുത്തപ്പെടുന്ന ഈ ഗ്രന്ഥം മലയാള കാവ്യലോകത്തിലെ വായനക്കാർക്കു മുന്നിൽ തുറക്കുന്ന പുത്തൻ അനുഭവമായിരിക്കും.

കേരള ഭാഷാ ഇൻസ്റ്റിറ്റ്യൂട്ട് 2015 ജൂൺ 3 ബുധൻ മസ്ക്കറ്റ് ഹോട്ടലിലെ സിംഫണി ഹാളിൽ വച്ച് 'ഒലിവിലയുടെ പച്ച ഞരമ്പുകൾ' എന്ന ഗ്രന്ഥം നിയമസഭാ സ്പീക്കർ എൻ. ശക്തൻ കവിയത്രി സുഗതകുമാരിയ്ക്ക് ആദ്യ പ്രതി നല്കി പ്രകാശനം ചെയ്തു. മന്ത്രി കെ.സി. ജോസഫ്, കേരള ഭാഷാ ഇൻസ്റ്റിറ്റ്യൂട്ട് ഡയറക്ടർ ഡോ. എം. ആർ. തമ്പാൻ, ഒ.എൻ.വി. കുറുപ്പ്, പ്രശസ്ത എഴുത്തുകാർ, നിരവധി ആളുകൾ പങ്കെടുത്തു.



ചിന്ത

# കഷ്ടപ്പാടുകളുടെ ശവത്തിൽ തൈലം പൂശുന്നവർ

ഡോ. ജോൺ ഇലഞ്ഞിമണ്ണിൽ



മനുഷ്യന്റെ ഓരോ കഷ്ടപ്പാടിനും കുരിശുമരണത്തിന്റെ ഛായയുണ്ട്. കഴിഞ്ഞുപോയ കഷ്ടപ്പാടുകൾ ഭൂതകാലത്തിൽ സംസ്കരിക്കപ്പെടുകയാണ് വാസ്തവത്തിൽ. അവയുടെ മുന്നിൽ മറവിയുടെ കല്ലും ഉരുട്ടിവയ്ക്കപ്പെടുന്നു. എന്നിരുന്നാലും കല്ലുരുട്ടി മാറ്റി കഷ്ടപ്പാടിന്റെ ശവശരീരത്തിൽ തൈലം പൂശി നോക്കിയിരിക്കാൻ മനുഷ്യൻ ശ്രമിക്കുന്നു. അതേ, മനസ്സുകൊണ്ട് മനുഷ്യരെല്ലാം മഗ്ദലന മറിയമാണ്.

എത്ര തൈലം പൂശിയാലും ക്രമേണ നാറിത്തുടങ്ങും. കഷ്ടപ്പാടുകളുടെ ഓർമ്മകൾക്കും ഈ ദുർഗ്ഗന്ധമുണ്ട്. അതുകൊണ്ട് പ്രകൃതി അവയെ ഓർമ്മകളിൽ നിന്നും എടുത്തുമാറ്റുന്നു. എങ്കിലും ചില മനുഷ്യർ അവയെ അന്വേഷിച്ചു നടക്കുന്നു. ഭൂതകാലത്തിൽ നിന്നും ഉയിർത്തെഴുന്നേറ്റ വർത്തമാനകാലം അവർക്കു വേണ്ടാ; അവർക്ക് ഇന്നലെകളുടെ ശവം മതി.

കഷ്ടപ്പാടുകളിൽ മരണത്തിന്റെ അംശമുണ്ടെങ്കിൽ തീർച്ചയായും ഉയിർപ്പിന്റെ ഛായയുമുണ്ട്. കഴിഞ്ഞുപോയ കഷ്ടപ്പാടുകളെ മനുഷ്യൻ എങ്ങനെയോ അതിജീവിച്ചു. അതായത് അവയിൽ നിന്നും ഉയിർത്തെഴുന്നേറ്റു. ഓർമ്മയിലെ ശവം തേടുമ്പോഴെല്ലാം അതിജീവനത്തിലെ ഉത്ഥിതൻ മനുഷ്യന്റെ അടുത്തുണ്ട്; അവനെ പേരുചൊല്ലി വിളിക്കുന്നുണ്ട്. അവന്റെ സ്വരം തിരിച്ചറിയാനായാൽ മനുഷ്യൻ തന്റെ ഗതകാലസ്മരണയിൽ നിന്നും രക്ഷപ്പെട്ടു.

കഴിഞ്ഞുപോയ കഷ്ടപ്പാടുകൾക്ക് ഒരു വലിയ ഗുണവശമുണ്ട്: അവയ്ക്ക് ഇനിയും വർദ്ധനയുണ്ടാകില്ല. കഴിഞ്ഞതു കഴിഞ്ഞു. തുടർന്ന് വേറെ കഷ്ടപ്പാടുകൾ ഉണ്ടാകുമായിരിക്കും; എങ്കിലും കഴിഞ്ഞതു കഴിഞ്ഞു. അവയിൽ നിന്നും മനുഷ്യൻ ഉയിർത്തു കഴിഞ്ഞു.

എന്നിരുന്നാലും കഷ്ടപ്പാടുകളിൽ നിന്നുള്ള ഈ ഉയിർപ്പ് അംഗീകരിക്കാതെ ഓർമ്മയിൽ അവയെ തൈലം പൂശിവച്ച് നോക്കിയിരിക്കുവാനും അതുവഴി അവയെ പെരുപ്പിക്കുവാനും മനുഷ്യനു കഴിയും. ധാരാളം ആളുകൾ അങ്ങനെ ചെയ്യുന്നുമുണ്ട്.

അങ്ങനെ ഒരു കഷ്ടപ്പാടിന്റെ ഓർമ്മയെ താലോലിക്കുന്നതിനിടയിൽ മറ്റു കഷ്ടപ്പാടുകൾ ഉണ്ടാകുന്നതുകൊണ്ടാണ് ഇക്കൂട്ടർ ആദ്യകഷ്ടപ്പാടുകളെ മറക്കുന്നത്. അങ്ങനെ മരണവും ഉത്ഥാനവും മനുഷ്യന് മാറിമാറി സംഭവിക്കുന്നു. എപ്പോഴും എങ്ങനെയും ഉയിർപ്പുണ്ടാകുമെന്നതാണ് വാസ്തവം.

മനുഷ്യന്റെ ആന്തരികതവം ആർക്കും ഊതിക്കെടുകാനാവാത്ത തിരിനാളമാണ്. ജന്മനാളിലെ കേക്കിനു മുകളിൽ വയ്ക്കുന്ന പുതിയയിനം മെഴുകുതിരി പോലെ അണച്ചാലും വീണ്ടും കത്തിയുയരുന്ന സ്വഭാവമാണ് മനുഷ്യന്റെ ആന്തരികതയ്ക്കുള്ളത്. ഉയിർപ്പാണ് അതിന്റെ മുഖമുദ്ര.

മരണത്തിന്റെയും അതിജീവനത്തിന്റെയും തുടർക്കഥയാണ് മനുഷ്യജീവിതം. അതിന്റെ അവസാനകണ്ണി നിത്യമായ അതിജീവനത്തിന്റേതു തന്നെയാണ്. അതിജീവനങ്ങളുടെ അതിജീവനമാണത്. ഗതകാലസ്മരണാശവങ്ങളെ തൈലം പൂശി വച്ചുകൊണ്ടിരിക്കാൻ ശ്രമിക്കാതിരുന്നാൽ മാത്രം മതി ഇതനുഭവിച്ചു തുടങ്ങാൻ.






ഉണ്ണി അമ്മയമ്പലം

# ക്രൈസ്തവ സുകൃതങ്ങൾ

ക്രൈസ്തവ ജീവിതം സുകൃതങ്ങളിൽ അധിഷ്ഠിതമാണ്. അവ മൂന്നെണ്ണമുണ്ട്; ധർമ്മദാനം, പ്രാർത്ഥന, ഉപവാസം എന്നിങ്ങനെ. അവ മൂന്നും പരസ്പരം ബന്ധിതമാണ്. (ലൂക്കോ. 6:1-4)

ദരിദ്രർ മറ്റുള്ളവരുടെ സഹായം അർഹിക്കുന്നവരാണ്. അവരെ സഹായിക്കുവാൻ യഹൂദരുടെയിടയിൽ വ്യക്തമായ നിയമങ്ങളുണ്ടായിരുന്നു. ആവർത്തനം 24-ാം അദ്ധ്യായം 19 മുതൽ 21 വരെയുള്ള തിരുവചനങ്ങളിൽ നമുക്കതു കാണാം. പരദേശികളേയും, വിധവകളേയും, അനാഥരെയും സംരക്ഷിക്കേണ്ടതിന്റെ പ്രാധാന്യം വെളിപ്പെടുത്തുന്ന പരാമർശങ്ങളാണവിടെയുള്ളത്. യഹൂദരുടെ മതപരമായ ഒരു ചടങ്ങാണ് ധർമ്മദാനം. അത് ഇന്നും മാറ്റം കൂടാതെ പാലിച്ചുപോരുന്നുണ്ട്. സിനഗോഗുകളിൽ ഒത്തുകൂടുമ്പോഴും, പ്രാർത്ഥനാശുശ്രൂഷകളിലേർപ്പെടുമ്പോഴും, ഉപവാസവേളകളിലും ദരിദ്രരെ സഹായിക്കുന്നതിന് അവർ വ്രതമെടുക്കാറുണ്ട്. മിക്കപ്പോഴും ജനശ്രദ്ധയാകർഷിക്കുകയായിരുന്നു ലക്ഷ്യം. ജനസഞ്ചാരമുള്ള വഴികളിൽ നാണയങ്ങൾ വാരി വിതറുന്നതിനും അവർ മടിച്ചിരുന്നില്ല. സമൂഹത്തിന്റെ മുൻപിൽ പ്രശംസ നേടുന്നതിനാണ് അവർ അങ്ങനെ ചെയ്തിരുന്നത്. ഈ കപടഭക്തിയെ യേശു അങ്ങേയറ്റം വെറുത്തിരുന്നു. അതിനെ നിശിതമായി വിമർശിക്കുവാനും യേശു ഉത്സുകനായിരുന്നു.

ധർമ്മദാനത്തെ നിരുത്സാഹപ്പെടുത്തുകയായിരുന്നില്ല യേശുവിന്റെ ലക്ഷ്യം. അതിന്റെ മഹത്വം എടുത്തുകാണിക്കുകയാണ് യേശു ചെയ്തിരുന്നത്. ധർമ്മദാനം സമ്പന്നന്റെ ഔദാര്യമല്ല; മറിച്ച് അതവന്റെ കടമയാണ്. ആ ബോധ്യം ജനിപ്പിക്കുവാൻ യേശു ശ്രമിക്കുന്നു. കാപട്യത്തെയാണ് യേശു വിമർശിക്കുന്നത്. ധർമ്മദാനത്തിന്റെ നല്ല ലക്ഷ്യത്തെ യേശു പ്രശംസിക്കുന്നു. ഒരു വ്യക്തി മറ്റൊരു വ്യക്തിയിൽ നിന്നും ഭിന്നനല്ല. ഒരേ ആത്മാവാൽ സമ്പന്നരാണവർ. അതുകൊണ്ട് സ്നേഹത്തിൽ ബന്ധിതരുമാണ്. ആ കാരണത്താൽത്തന്നെ ഒരുവൻ മറ്റൊരുവന് സഹായിയായിരിക്കണം. യേശുവിന്റെ മനോഭാവമതാണ്. ദാനധർമ്മത്തിന് ഹൃദയപരമാർത്ഥതയും ഉദ്ദേശ്യശുദ്ധിയും ഉണ്ടായിരിക്കണമെന്ന് അവിടുന്ന് ആവശ്യപ്പെടുന്നു.

ധർമ്മദാനത്തിന് സ്വാർത്ഥതയുടെ കറുത്തമഷി പുരളുവാൻ പാടില്ല. അങ്ങനെ സ്വാർത്ഥതയാൽ പ്രേരിതമായ ധർമ്മദാനം കപടഭക്തിയുടെ പ്രകടനമായി അധഃപതിക്കും. പരീശന്മാരെ കപടഭക്തരെന്നാണല്ലോ സുവിശേഷത്തിന്റെ ആഖ്യാതാക്കൾ വിശേഷിപ്പിക്കുന്നത്. ദൈവിക നിയമങ്ങളെ വെറും അനുഷ്ഠാനങ്ങളായി അധഃപതിപ്പിച്ചവരാണ് പരീശന്മാർ. അവർ ധർമ്മദാനം അനുഷ്ഠിച്ചിരുന്നത് ദരിദ്രരോടുള്ള ആത്മാർത്ഥമായ സ്നേഹം കൊണ്ടായിരുന്നില്ല. അവരുടെ ഏക ലക്ഷ്യം മനുഷ്യരുടെ സ്തുതികീർത്തനങ്ങൾ കേൾക്കുക മാത്രമായിരുന്നു. മറ്റുള്ളവരെ കാണിക്കുവാൻ വേണ്ടി ധർമ്മദാനം നടത്തുന്നത് കപടഭക്തിയുടെ വിളംബരമാണ്. ആ വസ്തുത നാം മറന്നുകൂടാ. ധർമ്മദാനം ദൈവസ്നേഹത്തിൽ നിന്നുറവെടുക്കണം. സഹോദരസ്നേഹം കൊണ്ടു ജ്വലിക്കുന്ന ഒരു പ്രവൃത്തിയായി അതു മാറണം. രഹസ്യമായി ചെയ്യുന്ന ധർമ്മദാനം ദൈവതിരുമുൻപിൽ വിലപ്പെട്ടതാണെന്നു നാമറിഞ്ഞിരിക്കണം. "വലതുകൈ ചെയ്യുന്നത് ഇടതുകൈ അറിയരുത്" എന്ന പ്രമാണം അക്ഷരാർത്ഥത്തിൽ മനസ്സിലാക്കേണ്ടതല്ല. ഒരു വ്യക്തിയുടെ ധർമ്മദാനം മറ്റുള്ളവർ അറിയേണ്ട കാര്യമല്ലെന്നതാണ് പ്രധാനം. മനുഷ്യൻ മുഖ്യമായ പ്രവൃത്തികളെല്ലാം വലതുകൈ കൊണ്ടാണല്ലോ ചെയ്യുന്നത്. അത് കൈയുടെ ഒരു സാധാരണ ധർമ്മവുമാണ്. സഹോദരങ്ങളെ സഹായിക്കുന്നതും ഒരു സാധാരണ പ്രവൃത്തി മാത്രമായിരിക്കണം. ധർമ്മദാനത്തിന്റെ നിയാമകശക്തി സ്നേഹം മാത്രമായിരിക്കണം. ആ വസ്തുത വിസ്മരിക്കേണ്ട.

നീതിയുടെ മറ്റൊരു പ്രകടനമാണ് ധർമ്മദാനം. സർവ്വ മനുഷ്യർക്കും വേണ്ടിയാണ് പ്രപഞ്ചത്തെ ദൈവം സൃഷ്ടിച്ചിരിക്കുന്നത്. പ്രകൃതി വിഭവങ്ങൾ ഏതാനും ചില വ്യക്തികൾ കയ്യടക്കി വയ്ക്കുന്നതു കാണാം. സ്നേഹത്തിനും, നീതിക്കും എതിരായി-സ്വാർത്ഥത നിറഞ്ഞ പ്രവൃത്തിയാണത്. "മനുഷ്യർ നിങ്ങളുടെ സൽപ്രവൃത്തികൾ കണ്ട്, സ്വർഗ്ഗസ്ഥനായ നിങ്ങളുടെ പിതാവിനെ മഹത്ത്വപ്പെടുത്തേണ്ടതിന് നിങ്ങളുടെ വെളിച്ചം അവരുടെ മുൻപിൽ പ്രകാശിക്കട്ടെ" (മത്താ. 5:16). ഈ തിരുവചനത്തിൽ ഒരു വൈരുദ്ധ്യം അടങ്ങിയിട്ടില്ലേ എന്നു സംശയിക്കുന്നവരുണ്ടാകും. എന്നാൽ ആ സംശയം അസ്ഥാനത്താണ്. ധർമ്മദാനം സ്വന്തം മഹത്ത്വം വെളിപ്പെടുത്താനാകരുതെന്ന സത്യമാണ് യേശു വ്യക്തമാക്കുന്നത്. ധർമ്മദാനം ഹൃദയനിഷ്ഠമായ പ്രവൃത്തിയായിരിക്കണമെന്ന ആശയത്തിനാണ് യേശു ഊന്നൽ നൽകുന്നതെന്ന് നാമറിയണം. എല്ലാ മനുഷ്യരും സഹോദരങ്ങളാണ്. ആ ഒരു കാഴ്ചപ്പാടാണ് ഉണ്ടാകേണ്ടത്. യേശു ശിഷ്യന്മാരെ അനുസ്മരിപ്പിക്കുന്നതതാണ്. പണവും സമ്പത്തും മാത്രം ദാനം ചെയ്തതുകൊണ്ട് ധർമ്മദാനം പൂർണ്ണമാകുന്നില്ല. ഒരു വ്യക്തിക്ക് എന്തെല്ലാം കഴിവുകൾ ദൈവം നൽകിയിട്ടുണ്ടോ അതെല്ലാം ഒരു ക്ഷേമസമൂഹം പടുത്തുയർത്തുവാൻ വേണ്ടി മനുഷ്യൻ വിനിയോഗിക്കണം. ബുദ്ധിശക്തിയും പ്രവർത്തനശേഷിയുമെല്ലാം പങ്കവെയ്ക്കപ്പെടേണ്ടതാണ്. അതു സ്നേഹപൂർവ്വം നിർവ്വഹിക്കുമ്പോഴാണ് ആ വ്യക്തി ദൈവഹിതം നിറവേറ്റുന്ന ദൈവമകനായി - മകളായി തീരുക. ദൈവത്തിന് സ്വീകാര്യമല്ലാത്ത ധർമ്മദാനം അർത്ഥരഹിതമാണ്; അപൂർണ്ണമാണ്.







# സമൂഹ ജീവിതം

ബ്രദർ. ലിബിൻ ഒ.ഐ.സി.

'ദൈവസ്നേഹത്താൽ അധിഷ്ഠിതമല്ലെങ്കിൽ അയൽക്കാരനോടുള്ള നമ്മുടെ സ്നേഹം എപ്പോഴെങ്കിലും പൂർണ്ണമാകുമെന്നു ഞാൻ വിശ്വസിക്കുന്നില്ല".

– ആവിലായിലെ വിശുദ്ധ ത്രേസ്യ

**1. ആമുഖം**

ഒരു ക്ലാസ് നടക്കുകയായിരുന്നു. ജീവിതത്തെക്കുറിച്ചുള്ള വ്യാഖ്യാനങ്ങളാണ് ചിന്താവിഷയം. ജീവിതത്തെ ബന്ധങ്ങളുടെ ശൃംഖലയായി ഗുരു വിശേഷിപ്പിച്ചു. ജീവിക്കുക എന്നത് ആ ബന്ധങ്ങളുടെ ശൃംഖലയിൽ പങ്കാളിത്തം വഹിക്കലാണ്. ശിഷ്യർക്ക് പെട്ടന്നതിന്റെ അർത്ഥം വ്യക്തമായി പിടികിട്ടിയില്ല. ഞങ്ങൾക്കതു വിശദീകരിച്ചു തരണമെന്ന് അവർ ഗുരുവിനോട് അഭ്യർത്ഥിച്ചു. നിലനിൽക്കുന്ന ബന്ധത്തിൽ മൂന്നുപേരുണ്ടായിരിക്കും. അതൊരു ത്രിഭുജബന്ധമാണ്. ഞാനും, നീയും, അവനും... അതെ ഈ മൂന്നുപേർ. കുറെക്കൂടി കൃത്യമായി അങ്ങ് പറഞ്ഞുതരുമോ? ശിഷ്യർക്ക് സംശയം അവശേഷിച്ചു. അതായത് ഞാനും അപരനും ദൈവവും. ഒരിക്കലും ഞാൻ മാത്രമായിക്കൂടാ. അങ്ങനെയാകുന്നതു മരണമാണ്.

മാനവരാശിയിലെ അംഗമായ ഓരോ മനുഷ്യനും സമൂഹജീവിതം നയിക്കേണ്ടവരാണ്. മനുഷ്യാസ്ഥിത്വം സ്വാഭാവികമായിത്തന്നെ സമൂഹാത്മകമാണ്. അതായത് ഒന്ന് മറ്റൊന്നിനോടു തുറവിയുള്ളതാണ്. ഒരു സാമൂഹ്യ ഘടകമായി രൂപം കൊള്ളാനല്ലാതെ ഒറ്റതിരിഞ്ഞുള്ള ജീവിതം നയിക്കാനല്ല ദൈവം മനുഷ്യനെ സൃഷ്ടിച്ചത്. ഇപ്രകാരം തന്നെ പരസ്പരം ബന്ധമില്ലാത്ത ഒറ്റപ്പെട്ട വ്യക്തികളെന്ന നിലയിലല്ല ദൈവം മനുഷ്യനെ വിശുദ്ധീകരിക്കാനും രക്ഷിക്കാനും തിരുവുള്ളമായത്. സത്യത്തിൽ തന്നെ അറിയുകയും വിശുദ്ധിയോടുകൂടി അവിടുത്തെ ശുശ്രൂഷിക്കുകയും ചെയ്യുന്ന ഒരു ജനമായിട്ടാണ് അവിടുന്ന് തന്റെ ജനത്തെ ഒരുക്കിയിട്ടുള്ളത്. മനുഷ്യന്റെ ഈ സമൂഹാത്മക സ്വഭാവമാണ് സമൂഹത്തെ വളർത്തുകയും സമൂഹത്തിൽ വളർന്നു വികസിക്കുകയും ചെയ്യുന്ന സന്യാസജീവിതത്തിന്റെ അടിസ്ഥാനം. ഈ ചെറു ലേഖനത്തിന്റെ ഓരോ ഏടുകളിലൂടെ പോകുമ്പോഴും സമൂഹജീവിതത്തെക്കുറിച്ച് സംക്ഷിപ്തമായി മനസ്സിലാക്കുവാൻ സാധിക്കും.

**2. എന്താണ് സമൂഹ ജീവിതം**

പരസ്പര ബഹുമാനമാണ് സമൂഹ ജീവിതത്തിന്റെ അടിസ്ഥാനം. സമൂഹാംഗങ്ങൾ ഒരു കുടുംബത്തിലെ അംഗങ്ങളെപ്പോലെ കൂട്ടായ്മയിൽ ജീവിക്കുന്നു. അതെ ഇതൊരു കുടുംബമാണ്. കൂടുമ്പോൾ ഇമ്പമുള്ളതാണ് കുടുംബം. അവിടെയാണ് പരസ്പര സഹകരണം, വിധേയത്വം, സമാധാനം, ശാന്തി, കരുതൽ ഈ എല്ലാ സദ്ഗുണങ്ങളും അടങ്ങിയിരിക്കുന്നത്. സമൂഹജീവിതം എന്ന് വെറും സമൂഹമായി ജീവിക്കുക എന്നതല്ല. അതിലുപരി എല്ലാവരും പരസ്പരം മനസ്സിലാക്കിക്കൊണ്ട് എല്ലാവരോടും സഹകരിച്ച് ജീവിക്കുക എന്നതാണ്. ഇത് ഇല്ലെങ്കിൽ വെറും ആൾക്കൂട്ടമായിരിക്കും. അത് ഒരു സമൂഹം ആവുകയില്ല. ആൾക്കൂട്ടത്തിൽ ഉള്ളവയുടെ പങ്കുവയ്പേ ഉള്ളൂ: ഉള്ളിന്റെ അഥവാ ഉണ്മയുടെ പകരം ഇല്ല.

സമൂഹ ജീവിതം എന്നാൽ ഒരു തുറവിയുടെ ജീവിതമാണ്. മറ്റുള്ളവരുമായി എപ്പോഴും ഒരു തുറന്ന മനസ്സോടെ ആയിരിക്കുമ്പോഴാണ് ഈ ജീവിതത്തിന് ഒരു പൂർണ്ണത ലഭിക്കുകയുള്ളൂ.

**3. സമൂഹ ജീവിതം പരിശുദ്ധ ത്രീത്വത്തിൽ**

സമൂഹാത്മക ജീവിതത്തിന്റെ ഏറ്റവും നല്ല പൂർവ്വ മാതൃക എന്നത് പരിശുദ്ധ ത്രീത്വം തന്നെയാണ്. ഏക അസ്ഥിത്വത്തിൽ മൂന്നു വ്യക്തികൾ സ്ഥിതിചെയ്യുന്നതാണ് പരിശുദ്ധ ത്രീത്വം. "പരിശുദ്ധ ത്രീത്വത്തിൽ പിതാവ് പുത്രനെ സ്നേഹിച്ച് പുത്രനു സ്വയം ആത്മദാനം ചെയ്യുന്നതുവഴി, പിതാവിന്റെയും പുത്രന്റെയും ആനന്ദവിഷയമായി പരിശുദ്ധാരൂപി അവരിരുവരിൽ നിന്നും പുറപ്പെടുന്നു".

പുത്രനുള്ളതുകൊണ്ട് മാത്രമാണ് പിതാവ് പിതാവാകുന്നത്. പിതാവിന്റെ പ്രതിച്ഛായ ആണെങ്കിലും പുത്രനായിരിക്കുന്നതുകൊണ്ട് പുത്രൻ പിതാവിൽ നിന്നും വ്യത്യസ്തനാണ്. പിതാവിൽ നിന്നും, പുത്രനിൽ നിന്നും പുറപ്പെടുന്നതാണ് പരിശുദ്ധാത്മാവ്. പരിശുദ്ധാത്മാവാകട്ടെ അവർ തമ്മിലുള്ള വ്യത്യാസങ്ങളെല്ലാം ഇല്ലാതാക്കി പിതാവിനെയും പുത്രനെയും ബന്ധിപ്പിക്കുന്ന ഒരു കണ്ണിയാണ്.

പരിശുദ്ധ ത്രീത്വത്തിലെ മൂന്നു വ്യക്തികൾ സ്നേഹത്തിൽ പരസ്പരം ആത്മദാനം ചെയ്യുന്നതുകൊണ്ടുണ്ടാകുന്ന ആനന്ദം മനുഷ്യാവതാരം വഴി യേശുവിന്റെ മനുഷ്യത്വത്തിലേക്കും ഈ മനുഷ്യത്വത്തിലൂടെ നമ്മിലേക്ക് പൂർണ്ണമായും പകർന്നിരിക്കുന്നു.

**4. സമൂഹജീവിതം സന്ന്യാസത്തിൽ**

സന്ന്യാസ ജീവിതത്തിന്റെ പ്രാന്തപ്രദേശത്തു കണ്ടെത്തുന്ന ഒരു അപ്രധാന ഘടകമല്ല സമൂഹജീവിതം. ദൈവരാജ്യത്തിലേക്കുള്ള ഒരു യാത്രയാണ് സമൂഹജീവിതത്തിലൂടെ നാം നടത്തുന്നത്.

സന്ന്യാസ ജീവിതത്തിന്റെ ആദ്യത്തെ ജീവിതരീതി എകാന്ത ജീവിതമായിരുന്നു. ഈ ജീവിതത്തിലൂടെ കടന്നു. നീങ്ങിയ ഒരാളായിരുന്നു ഈജിപ്തിലെ വി. അന്തോനീസ്.

ഇതിനുശേഷം സമൂഹജീവിതം നടപ്പാക്കിയത് വി. പക്കോമിയൂസാണ്. അദ്ദേഹം സമൂഹ ജീവിതത്തിന്റെ പ്രത്യേകതകളായ ഒരു പ്രത്യേക സ്ഥലത്ത്, ഒരു പ്രത്യേക പേരിൽ ഒരുമിച്ച് കുടുംബാരൂപിയിൽ ജീവിക്കുന്നത്, ഒരുമിച്ചുള്ള ആരാധന, അദ്ധ്വാനം, ഭക്ഷണം എന്നിവയെ തിരിച്ചറിഞ്ഞാണ് സമൂഹജീവിതം ആരംഭിച്ചത്. എല്ലാവർക്കും പ്രാപ്യമായതും സാധാരണവും ലളിതവുമായിരുന്നു ഈ ജീവിത രീതി.

ഒരു സന്ന്യാസ സമൂഹം പരസ്പരസ്നേഹത്തിൽ അധിഷ്ഠിതമായ ആദിമ ക്രൈസ്തവ സമൂഹത്തെപ്പോലെ വേണം ജീവിക്കാൻ. അംഗങ്ങളെല്ലാവരും ഏക ഹൃദയത്തോടെയും ഏക ആത്മാവുള്ളവരുമായി ജീവിക്കണം. സകലവും എല്ലാവരും ഒരുമിച്ച് അനുഭവിക്കുകയും വേണം. അവിടെ ജീവിക്കുന്ന അംഗങ്ങളുടെ മനോഭവമനുസരിച്ചാണ് അതിന് പുണ്യപരിപൂർണ്ണത കൈവരിക്കുന്നത്.

**5. കമ്പ്യൂട്ടർയുഗത്തിൽ സമൂഹജീവിതത്തിനുള്ള പ്രസക്തി**

ഇന്നത്തെ ഈ ലോകത്ത് ഒരു ഏകാന്തജീവിതം നയിക്കുക എന്നത് വളരെ പ്രയാസമുള്ള കാര്യമാണ്. ഏത് അക്രമങ്ങളും ഏതു ദുഷ്ടപ്രവൃത്തികളും അഴിഞ്ഞാടുന്ന ഈ ലോകത്തിൽ സമൂഹജീവിതത്തിന് വളരെയേറെ പ്രസക്തിയുണ്ട്.

ഏതു യുദ്ധക്കളത്തിലും തന്റെ പിൻവശം കാക്കാൻ വിശ്വസ്തനായ ഒരു ചങ്ങാതിയുണ്ടാവുക എന്നതിനെക്കാൾ വലിയ ഒരു സുകൃതമാണ് നമുക്ക് വേണ്ടത്. അങ്ങനെ അഗാധമായ ഒരു കരുതലും കാവലുമുള്ള ഒരു സഹയാത്രികനേക്കാൾ വിലമതിക്കത്തക്കതായി യാതൊന്നുമില്ല. ഈ ഒരു മനോഭാവമാണ് ഇപ്പോൾ ഇല്ലാതായിക്കൊണ്ടിരിക്കുന്നത്.

ഒരാൾ രണ്ടുപേരെക്കാൾ മെച്ചമാണ്. കാരണം അവർക്ക് ഒരുമിച്ച് കൂടുതൽ ഫലപ്രദമായി അദ്ധ്വാനിക്കാൻ കഴിയും. ഒറ്റക്കായിരുന്നാൽ വീണാൽ താങ്ങാനാരുമില്ല. അവന്റെ കാര്യം കഷ്ടവുമാണ്. (സഭാ പ്രസം: 4:9-10)

നമ്മുടെ പിൻവശം കാക്കാൻ ഒരാളുണ്ടാവുക എന്നതുപോലെ തന്നെ അതിപ്രധാനമാണ് മറ്റൊരാളെക്കുറിച്ച് നാമും കരുതലുള്ളവരായിരിക്കുക എന്നത്. ഇതാണ് നമ്മിൽ നിന്ന് എല്ലാവരും ആഗ്രഹിക്കുന്നത്.

ഇതിൽ തന്നെ ഈ ആധുനികലോകത്തിൽ സമൂഹ ജീവിതത്തിന്റെ പ്രസക്തി വ്യക്തമാണ്. ഈ പ്രസക്തിയിൽ തന്നെയായിരിക്കുന്നവരും കാലങ്ങളിൽ സമൂഹ ജീവിതം നിലനിൽക്കുക..

**6. സമൂഹജീവിതം പ്രകൃതിയിൽ**

നാം കാണുന്ന ഈ പ്രകൃതിയിലും സമൂഹ ജീവിതം അടങ്ങിയിരിക്കുന്നു. പ്രകൃതിയിലുള്ള എല്ലാ സൃഷ്ടികളും സമൂഹജീവിതം നയിക്കുന്നവയാണ്. പരിശുദ്ധ ത്രീത്വത്തിൽ പിതാവും, പുത്രനും പരിശുദ്ധാത്മാവും ഒന്നായിരിക്കുന്നതുപോലെ പ്രകൃതിയിലും പഞ്ചഭൂതങ്ങളായ ആകാശം, ഭൂമി, അഗ്നി, ജലം, വായു ഇവ ഒരുമിച്ചാലെ പ്രകൃതിക്ക് അതിന്റേതായ പ്രസക്തി ലഭിക്കുകയുള്ളൂ. ഇവയിൽ ഏതെങ്കിലും ഒന്നും ഇല്ലാതായാൽ അതു പ്രകൃതി ആവില്ല.

സമൂഹജീവിതം നയിക്കുന്ന ജീവികളിൽ ഏറ്റവും ഉത്തമമായ ഉദാഹരണമാണ് തേനീച്ചകളുടെ ജിവിതം. നമുക്ക് തേൻ കിട്ടണമെങ്കിൽ, അതും ഒരുമിച്ച് കഷ്ടപ്പെട്ട്, അധ്വാനിച്ച് പരസ്പരം പങ്കുവച്ച് തേൻ ഉണ്ടാക്കുന്നു. അവയ്ക്ക് ഒരിക്കലും നമുക്ക് തേൻ ഉദ്പാദിക്കാൻ അല്ലെങ്കിൽ ജീവിക്കാൻ തന്നെ സാധിച്ചെന്നുവരില്ല.. ഇതുപോലെയാണ് കടന്നലിന്റെ ജീവിതവും. അവ എപ്പോഴും ഒറ്റക്കെട്ടായി ജീവിക്കുന്നു. അതിനാൽത്തന്നെ സമൂഹജീവിതത്തിന് എല്ലായിടത്തും പ്രസക്തിയുണ്ട്.



### 7. സമൂഹജീവിതം  വീക്ഷണവും അനുഭവവും

സമൂഹജീവിതം എന്നത് ഐക്യത്തിന്റെ ഒരു സാഗരമാണ്. അതിലെ അംഗങ്ങളോ ഈ മഹാസാഗരത്തിൽ കഴിയുന്ന അല്ലെങ്കിൽ ജീവിക്കുന്ന ഓരോ ജീവിതങ്ങളാണ്. ഇവിടെ പ്രയാസങ്ങളും, കഷ്ടതകളും, സന്തോഷങ്ങളും ആനന്ദവം എല്ലാം അലിഞ്ഞു ചേർന്നിരിക്കുന്നു. ഇങ്ങനെ സമൂഹമായി ജീവിച്ചാലെ ആപത്തിൽ അല്ലെങ്കിൽ സഹചാരിയിൽ അല്ലെങ്കിൽ സഹോദരങ്ങളിൽ ദൈവത്തെക്കണ്ട് അതിന്റെ പൂർണ്ണതയിൽ ജീവിക്കാൻ സാധിക്കുകയുള്ളൂ. സമൂഹജീവിതം അല്ലെങ്കിൽ ഐക്യത്തിന്റെ ജീവിതം നയിക്കുന്ന ഓരോരുത്തരുടെയും ജീവിതം മറ്റുള്ളവന്റെ ജീവിതവുമായി അഭേദ്യമായി ബന്ധപ്പെട്ടിരിക്കുന്നു. തനിയെ ജീവിക്കുന്ന ഒരാൾക്ക് മറ്റുള്ളവരെ സഹായിക്കാനോ, അവന്റെ ആവശ്യസമയത്ത് സംലഭ്യമാകാനോ, കരുതാനോ, പങ്കുവെയ്ക്കാനോ സാധിക്കുകയില്ല.

ഈ കഴിഞ്ഞ എന്റെ കുറച്ച് വർഷത്തെ ജീവിതാനുഭവത്തിൽ ഏറ്റവും ഫലപ്രദമായതും ഏറ്റവും ഫലപ്രദമായതും ഏറ്റവും മുന്തിനിൽക്കുന്നതും സമൂഹമാണ്. ഇവിടെ തിരുത്തലുകൾ സ്വീകരിക്കാനും പരസ്പരം പങ്കുവെയ്ക്കാനും മറ്റുള്ളവരെ കരുതാനും സാധിച്ചു. ഇവിടെ പല നല്ല വ്യക്തിത്വങ്ങളുടെ ജീവിതരീതികൾ കണ്ട് നല്ല മാതൃകകൾ സ്വീകരിക്കാനും സാധിച്ചു. സഹോദരസ്നേഹം കൂടുതൽ ആഴമായി മനസ്സിലാക്കുവാൻ സാധിച്ചു. ആത്മീയമായി വളരുവാനും. ജീവിതത്തിന് ഒരു അടുക്കും ചിട്ടയും ലഭിച്ചു. അങ്ങനെ പലപലകാര്യങ്ങൾ നീണ്ടുകിടക്കുകയാണ് എന്റെ സമൂഹജീവിതാനുഭവങ്ങൾ.

### 8. ഉപസംഹാരം

ചുരുക്കത്തിൽ സമൂഹജീവിതം എല്ലായിടത്തും ആവശ്യമാണ്.  പരസ്പര സ്നേഹവും, കരുതലും ഉണ്ടായാലെ ജീവിതം നയിക്കാനാകൂ. സന്യാസ സമൂഹത്തിലും ആവശ്യമായത് ഇതുതന്നെയാണ്. സമൂഹജീവിതം ഉത്തമമാണ്. അത് ശ്രേഷ്ഠവുമാണ്.

### 9. ഗ്രന്ഥസൂചി


1. തിയോ മനുഷ്യസ്നേഹി vol-4, Issue-3, March 2012 Printed and Published by Fr. Andrews, Alexander OFM,

2.സന്യാസ സമീക്ഷ, ഡോ. സിറിയക് കണിച്ചായ് സി.എം.ഐ., ജനത ബുക്ക് സ്റ്റാൾ, തേവര, കൊച്ചി.

3.സന്യാസ യോഗം, വടക്കേത്തല Fr. Vineeth CMI, സാൻജോൺസ് പബ്ലിക്കേഷൻസ്, മാന്നാനം, ജൂൺ 1981.

4.സന്യാസ സിദ്ധി സാധ്യം സാധന, Dr. Syriac Kanichayi Printed by J. Njarakkatt, st. Paul Press training School, Bangalore, St. Pauls Broad Way, Ernakulam.

5. ഇന്ദ്രധനുസ്സ്, Bethany Novices, Thapovanam, Aluva, May 2001

6. മിശിഹാനുകരണ സന്യാസി സമൂഹത്തിന്റെ ആചാരാനുഷ്ഠാനങ്ങൾ, 2013 ബഥനി ജനറേറ്റ്, കോട്ടയം





ഉപകാരസ്മരണ



ഒരു വിശ്വാസി






# ലഹരിയുടെ മായാലോകം

**പ്രൊഫ. ജോർജ് ജോസഫ് കൊച്ചുപുരയ്ക്കൽ**
**ഡോ. ജോജുജോൺ വടക്കേടത്ത്**

ലോകം ഇന്ന് ആയുധങ്ങൾ വാങ്ങിക്കൂട്ടുന്നതിനാണ് ഏറ്റവും കൂടുതൽ പണം ചില വിടുന്നത്. രണ്ടാം സ്ഥാനം ലഹരിക്കാണ്. ലോകാരോഗ്യ സംഘടനയുടെ കണക്കനുസ രിച്ച് ലോകത്ത് 200 കോടി മനുഷ്യർ മദ്യത്തിനടിമകളാണ്. 120 കോടി ജനങ്ങൾ പുക യില നിരന്തരം ഉപയോഗിക്കുന്നവരാണ്. ഏകദേശം 19 കോടി ജനങ്ങൾ മയക്കുമരുന്നി നെയാണ് ലഹരിക്കായി ആശ്രയിക്കുന്നത്. മലയാളി ഒരു വർഷം അരിവാങ്ങാൻ ചില വിടുന്നതിനേക്കാൾ അനേകം മടങ്ങ് പണം ലഹരിക്കായി ചെലവിടുന്നു. ഒരു ദിവസം 700 രൂപ വരുമാനം കിട്ടുന്ന ആൾ 250 ഉം 300 ഉം രൂപ മദ്യശാലയിൽ നൽകുകയും കുടും ബത്തിന്റെ സാമ്പത്തിക ഭദ്രതയും സമാധാനവും നശിപ്പിക്കുകയും ചെയ്യുന്നു. ലഹരിക്ക് അടിമപ്പെട്ടവരെ ലഹരിയുടെ നീരാളിപ്പിടിത്തത്തിൽ നിന്നും രക്ഷപ്പെടുത്തുന്നതെങ്ങനെ യെന്ന് ചിന്തിക്കാനുള്ള സമയം അതിക്രമിച്ചിരിക്കുന്നു. യുവജനങ്ങളെയും കുട്ടികളെയും മദ്യം ഒരിക്കൽപോലും രുചിക്കാതിരിക്കാൻ ബോധവൽകരണം നൽകി കരുത്തരാക്കു കയും വേണം. മദ്യത്തിനെതിരെ പ്രാർത്ഥനയിലൂടെ ഒരു പോരാട്ടം ആരംഭിക്കേണ്ടതും അത്യാവശ്യമാണ്.

എന്താണ് ലഹരി? താൽകാലികമായി ഒരു ഉത്തേജനം കൃത്രിമമായി നൽകുന്ന വസ്തുക്കളെ പൊതുവെ ലഹരി എന്ന് വിളിക്കാം. ലഹരി പലതരമുണ്ടെങ്കിലും പൊതുവെ ഇവയെ അഞ്ചായി തരംതിരിക്കാം.

**1. നിദ്രകങ്ങൾ (Narcotics):** ഹെറോയിൻ, ബ്രൗൺഷുഗർ, കറുപ്പ് എന്നിവ ഇവയിൽ ഉൾപ്പെടുന്നു. ഇവയിൽ ചിലത് വേദന സംഹാരിയായും ഉറക്കത്തിനുള്ള മരുന്നായും ഉപ യോഗിക്കപ്പെടുന്നു. ഉദാഹരണം: മോർഫിൻ

**2. ശമനകങ്ങൾ (Depresants):** ഇവ താത്കാലികമായി ഉത്തേജിപ്പിച്ച് തളർച്ച ഉണ്ടാ ക്കുന്നു. ലഹരി ഉപയോഗിച്ചു കഴിഞ്ഞാൽ ധാർമ്മികബോധവും സദാചാരബോധവും നഷ്ട പ്പെടുകയും ചെയ്യുന്നു. ഉദാഹരണം: മദ്യം, പുകയില, മാൻഡ്രാക്സ്.

**3. ഉത്തേജകങ്ങൾ (Stimulants):** കേന്ദ്ര നാഡീവ്യൂഹത്തെ ഉത്തേജിപ്പിക്കുന്ന ഇവയുടെ അമിത ഉപയോഗം ആത്മഹത്യ, കൊലപാതകം, കുറ്റകൃത്യങ്ങൾ എന്നിവയ്ക്ക് കാരണ മാകുന്നു. ഉദാഹരണം: കൊക്കെയ്ൻ, അംഫിറ്റമിൻസ്.

**4. ശമനവിരോധികൾ (Antidepresants):** ഇവ തലച്ചോറിലുണ്ടാകുന്ന മോണോ അമിനോ ഓക്സൈഡിനെ തടസ്സപ്പെടുത്തി വിഷാദം അകറ്റുന്നു. ഉദാഹരണം: ടൊഫാ നിൽ, മാവോനാർഡിൽ.

**5. വിഭ്രമജനകങ്ങൾ (Hallucinogens):** ഇവയുടെ ഉപയോഗം മൂലം ബുദ്ധിഭ്രമം സംഭ വിക്കുന്നു. ധാരണാശക്തിയിൽ വൈകല്യവും ദുർവ്യാഖ്യാനങ്ങളും കടന്നുവരുന്നു. ഇവ ഉപയോഗിക്കുന്ന വ്യക്തികൾ, ഇല്ലാത്ത കാര്യങ്ങൾ കാണുകയോ കേൾക്കുകയോ ചെയ്തേ ക്കാം. ഉദാഹരണം: കഞ്ചാവ്, ചരസ്, LSD ലഹരി വസ്തുക്കൾ പലതരമുണ്ടെങ്കിലും

ഏറ്റവും വലിയ വില്ലൻ മദ്യം തന്നെയാണ്. എല്ലാത്തരം മദ്യത്തിലും ഈഥൈൽ ആൽക്കഹോൾ ($C_2H_5$-OH) എന്ന രാസവസ്തു അടങ്ങിയിരിക്കുന്നു. ഇത് മനുഷ്യ ശരീരത്തിന്റെ സുസ്ഥിതിക്ക് ആവശ്യമായ ഒരു വസ്തു തന്നെയാണ്. നമ്മുടെ ശരീരത്തിൽ അധിവസിക്കുന്ന കോടാനുകോടി സൂക്ഷ്മ ജീവികളിൽ ചിലത് നാം കഴിക്കുന്ന ആഹാര പദാർത്ഥങ്ങളിൽ നിന്ന് നമുക്ക് ആവശ്യമുള്ള അത്ര ഈഥൈൽ ആൽക്കഹോൾ നമുക്ക് ഉൽപാദിപ്പിച്ച് തരുന്നുണ്ട്. അത്കൊണ്ട് മദ്യത്തിന്റെ രൂപത്തിൽ ഈഥൈൽ ആൽക്കഹോൾ കഴിക്കുന്നത് ഈഥൈൽ ആൽക്കഹോളിന്റെ ദുരുപയോഗം (Chemical Abuse) തന്നെയാണ്. ഈഥൈൽ ആൽക്കഹോൾ വ്യാവസായിക ആവശ്യങ്ങൾക്ക് വേണ്ടി ഉൽപാദിപ്പിക്കപ്പെടുന്ന ഒരു രാസവസ്തുവാണ്. രോഗികളെ മയക്കാനുള്ള മരുന്നായും ഒരു ഇന്ധനമായും, മരുന്ന്, സോപ്പ് തുടങ്ങിയവയുടെ നിർമ്മാണത്തിനും മറ്റുമായും ഈഥൈൽ ആൽക്കഹോൾ ഉപയോഗിക്കപ്പെടുന്നു. അതിനാൽ ഈഥൈൽ ആൽക്കഹോൾ മദ്യത്തിന്റെ രൂപത്തിൽ ഒരു പാനീയമായി ഉപയോഗിക്കാനുള്ളതല്ല.

മദ്യം ശരീരത്തിന്റെ എല്ലാ അവയവങ്ങളെയും പ്രധാനമായി തലച്ചോറിനെയും ദോഷകരമായി ബാധിക്കുന്നു. കാര്യകാരണസഹിതം വസ്തുതകളെയും സംഭവങ്ങളെയും വിലയിരുത്തുന്നതിന് നമ്മെ നമ്മുടെ തലച്ചോറാണ് സഹായിക്കുന്നത്. അമ്മയെയും ഭാര്യയെയും സഹോദരിയെയും മകളെയും കാണുമ്പോൾ വ്യത്യസ്ഥമായ സ്നേഹത്തിന്റെ തലങ്ങളും വികാരവിചാരങ്ങളും നൽകുന്നത് തലച്ചോറാണ്. ചിന്തകളുടെയും യുക്തിവിചാരത്തിന്റയും കേന്ദ്രവും ഈ തലച്ചോർതന്നെ. ദൈവം തന്ന ഏറ്റവും വലിയ സമ്മാനമായ തലച്ചോറിന്റെ ക്രിയാത്മകമായ പ്രവർത്തനങ്ങളെ മദ്യം മന്ദീഭവിപ്പിക്കുന്നു. മദ്യം തലച്ചോറിന്റെ കോശങ്ങളെ നശിപ്പിക്കുന്നു. തലച്ചോറിന്റെ പ്രവർത്തനത്തിനാവശ്യമായ തയാമീൻ എന്ന ജീവകം നഷ്ടമാക്കികളയുന്നു. തൻമൂലം കണ്ണുകളുടെ പ്രവർത്തനം ക്ഷയിക്കുകയും, മാനസികനില തെറ്റുകയും, സ്ഥലകാലബോധം നഷ്ടമാകുകയും ചെയ്യുന്നു.

മദ്യം, രക്തസമ്മർദ്ദം കൂട്ടുകയും, ഹൃദയമിടിപ്പിന്റെ ക്രമം തെറ്റിക്കുകയും ചെയ്യുന്നു. മദ്യം ഉദരത്തിൽ അൾസറിനും ക്യാൻസറിനും കാരണമാകുന്നു. മദ്യം കരളിന്റെ ശക്തി ക്ഷയിപ്പിക്കുകയും ലിവർ സിറോസിസിനും ലിവർ ക്യാൻസറിനും കാരണമാകുകയും ചെയ്യുന്നു. മദ്യം ലൈംഗികശേഷി നശിപ്പിക്കുകയും വന്ധ്യതയ്ക്ക് കാരണമാകുകയും ചെയ്യുന്നു.

ഇന്ന് കുഞ്ഞുങ്ങൾ പീഡിപ്പിക്കപ്പെടുന്നു. സ്ത്രീകൾ ഉപദ്രവിക്കപ്പെടുന്നു. റോഡപകടങ്ങൾ, വിവാഹമോചനങ്ങൾ, ആത്മഹത്യകൾ, കുടുംബ തകർച്ച, പൈശാചികമായ നരഹത്യകൾ എന്നിവ കൂടി വരുന്നു. ഇത്തരം സംഭവങ്ങളിലെ യഥാർത്ഥ വില്ലൻ പലപ്പോഴും വിസ്മരിക്കപ്പെടുന്നു. ലഹരിവസ്തുക്കളാണ് യഥാർത്ഥവില്ലൻമാർ. ലഹരി ഉപയോഗിച്ച് സ്ഥലകാലബോധം നഷ്ടപ്പെട്ട് മനുഷ്യർ കാട്ടിക്കൂട്ടുന്ന തിന്മകളാണിവയെല്ലാം. മദ്യത്തെപ്പറ്റിയുള്ള ഗിബ്സന്റെ (G.W. Gibson) വാക്കുകൾ നമുക്ക് ഓർമ്മയിൽ സൂക്ഷിക്കാം. *"എല്ലാ യുദ്ധങ്ങളിലും മരിച്ചവരെക്കാൾ അധികം പേരെ ഞാൻ കൊന്നൊടുക്കിയിട്ടുണ്ട്. ഞാൻ മനുഷ്യരെ മൃഗങ്ങളാക്കി മാറ്റുന്നു. ഐശ്വര്യം ആഗ്രഹിച്ച അനേകം യുവാക്കളെ ഞാൻ തകർത്ത് തരിപ്പണമാക്കി. ഞാൻ ബലഹീനരെ നശിപ്പിക്കുന്നു. ശക്തരെ ബലഹീനരാക്കുന്നു. ബുദ്ധിമാൻമാരെ വിഡ്ഢികളാക്കുന്നു. വിഡ്ഢിയെ അവന്റെ ദോഷത്വത്തിൽ ചവിട്ടി മെതിക്കുന്നു. നിഷ്കളങ്കരെ കെണിയിൽപ്പെടുത്തുന്നു. ഞാൻ അനേകരെ തകർത്തു. ഉപേക്ഷിക്കപ്പെട്ട ഭാര്യമാർക്കും വിശക്കുന്ന കുട്ടികൾക്കും എന്നെ അറിയാം. ഇനിയും ഞാൻ എന്റെ ജോലി തുടർന്നു കൊണ്ടിരിക്കുന്നു. ഞാനാണ് മദ്യം".*

ലഹരിക്കെതിരെ നമുക്ക് ഒരു പോരാട്ടം തുടങ്ങാം. പ്രാർത്ഥനയാണ് നമ്മുടെ പ്രധാന ആയുധം. നമുക്ക് ഇങ്ങനെ പ്രാർത്ഥിക്കാം. *"കർത്താവേ...എന്റെ കുടുംബത്തെ, ഇടവകയെ, മലങ്കര സഭയെ, കേരളത്തെ ഈ വിപത്തിൽ നിന്ന് കാത്ത് രക്ഷിക്കണമെ".*

(അടുത്ത ലക്കത്തിൽ 'മദ്യാസക്തി ഒരു മാരകരോഗം')




# സന്യാസദർശന സൗഭഗം

## ആർച്ചുബിഷപ്പ് ബനഡിക്ട് മാർ ഗ്രിഗോറിയോസ് തിരുമേനിയുടെ സന്യാസ ദർശനം

**റവ. ഡോ. ജോൺ കൊച്ചുതുണ്ടിൽ**

*അവലോകനം:*
**ജസ്റ്റിസ് സിറിയക്ക് ജോസഫ്**
മെംബർ, ദേശീയ മനുഷ്യാവകാശ കമ്മീഷൻ




റവ. ഡോ. ജോൺ കൊച്ചുതുണ്ടിൽ എഴുതിയ ആർച്ചുബിഷപ്പ് ബനഡിക്ട് മാർ ഗ്രിഗോറിയോസ് - സന്യാസദർശന സൗഭഗം' എന്ന പുസ്തകം വായിച്ചു. ദീർഘകാലം ആർച്ചുബിഷപ്പിന്റെ സെക്രട്ടറിയായി പ്രവർത്തിക്കുക വഴി അദ്ദേഹത്തെ കൂടുതൽ അടുത്തറിയുന്നതിനു അവസരം ലഭിച്ച ഗ്രന്ഥകാരൻ അദ്ദേഹത്തിന്റെ വ്യക്തിത്വത്തിന്റെ നാനാവശങ്ങളിലേക്കു വെളിച്ചം വീശുക മാത്രമല്ല ചെയ്യുന്നത്. വളരെ ആദരവോടെയും അഭിമാനത്തോടെയും നന്ദിയോടെയും താൻ അനുസ്മരിക്കുന്ന ആർച്ചുബിഷപ്പിന്റെ ജീവിതത്തോടു ബന്ധപ്പെടുത്തി, ആർഷഭാരതസന്യാസദർശനത്തെക്കുറിച്ചും, മലങ്കരസഭയുടെ സന്യാസദർശനത്തെക്കുറിച്ചും തനിക്കുള്ള കാഴ്ചപ്പാടുകൾ വിശദീകരിക്കുന്നതിനും, ഈ സന്യാസദർശനങ്ങളുടെ സമഞ്ജസമായ പ്രതിഫലനം ആർച്ചുബിഷപ്പിന്റെ ജീവിതദർശനത്തിലും ജീവിതചര്യകളിലും ഉണ്ടായിരുന്നുവെന്ന് സമർത്ഥിക്കുന്നതിനും ഗ്രന്ഥകാരൻ ശ്രമിച്ചിട്ടുണ്ട്. ആർച്ചുബിഷപ്പ് ബനഡിക്ട് മാർ ഗ്രിഗോറിയോസിനെ അടുത്തറിയുന്നതിനും അദ്ദേഹത്തിന്റെ സ്നേഹവാത്സല്യങ്ങൾ അനുഭവിക്കുന്നതിനും അവസരം കിട്ടിയിട്ടുള്ള ഒരാളെന്ന നിലയിൽ, അദ്ദേഹത്തെക്കുറിച്ചുള്ള ഓർമ്മയും അദ്ദേഹവുമായി ബന്ധപ്പെട്ട അനുഭവങ്ങളെക്കുറിച്ചുള്ള ചിന്തയും വീണ്ടും എന്റെ മനസ്സിലേക്കു കടത്തിവിട്ട ഈ പുസ്തകം വായിക്കുന്നത് എനിക്കു സുഖകരവും സന്തോഷകരവുമായ ഒരനുഭവമായിരുന്നു. അതിനവസരം നൽകിയ ഗ്രന്ഥകാരനെ അനുമോദിക്കുകയും അദ്ദേഹത്തിനു നന്ദി രേഖപ്പെടുത്തുകയും ചെയ്യുന്നു. ആർച്ചുബിഷപ്പിന്റെ ജന്മശതാബ്ദി വർഷത്തിൽ ഏറ്റവും സമുചിതമായ ഒരു സ്മരണികയായിരിക്കും ഈ പുസ്തകമെന്നു ഞാൻ വിശ്വസിക്കുന്നു.

തിരുവനന്തപുരം ലോ കോളേജിൽ പഠിക്കുന്ന കാലത്ത് 1966-ലാണ് ഞാൻ ഗ്രിഗോറിയോസ് പിതാവിനെ ആദ്യമായി നേരിൽ കണ്ടു സംസാരിക്കുന്നത്. AICUF -ന്റെ റീജിയണൽ ക്യാമ്പ് ഉദ്ഘാടനം ചെയ്യാൻ അദ്ദേഹത്തെ ക്ഷണിക്കുന്നതിനാണ് ഞാനും സഹപ്രവർത്തകരും അദ്ദേഹത്തെ കണ്ടത്. കോളേജ് വിദ്യാർത്ഥികളായ ഞങ്ങളെ അദ്ദേഹം വാത്സല്യപൂർവ്വം സ്വീകരിക്കുകയും, ചായയും പലഹാരങ്ങളും നൽകി സൽക്കരിക്കുകയും, ആർച്ചുബിഷപ്പ്സ് ഹൗസിന്റെ ടെറസിൽ ഐ.ആർ.8. ഇനത്തിൽപ്പെട്ട നെല്ല് കൃഷി ചെയ്തിരുന്നതു കാണിക്കുകയും, ആധുനിക കൃഷിരീതികളെക്കുറിച്ച് ദീർഘമായി വിശദീകരിക്കുകയും ചെയ്തത് ഞാനോർമ്മിക്കുന്നു.

പിന്നീടൊരിക്കൽ ആർച്ചുബിഷപ്പ്സ് ഹൗസിന്റെ കോമ്പൗണ്ടിൽ വിദേശരാജ്യങ്ങ ളിൽ നിന്നുകൊണ്ടുവന്ന് നട്ടുവളർത്തിയ മരങ്ങൾ കാണിക്കുകയും ഓരോ മരത്തി ന്റെയും സവിശേഷതകൾ അദ്ദേഹം വിശദീകരിക്കുകയും ചെയ്തത് ഓർമ്മിക്കുന്നു. കല്ലൂപ്പാറക്കാരുടെ കർഷക മനസ്സ് സന്യാസിയും മെത്രാപ്പോലീത്തായുമായപ്പോൾ അദ്ദേഹത്തിനു നഷ്ടപ്പെട്ടില്ലെന്നു മാത്രമല്ല, അതുകൂടുതൽ ശക്തമാകുകയാണു ണ്ടായത്. ധനതത്വശാസ്ത്രം പഠിക്കുകയും പഠിപ്പിക്കുകയും ചെയ്ത അദ്ദേഹത്തിന് പ്രായോഗികതലത്തിൽ വികസനത്തിനു വേണ്ടതെന്തൊക്കെയെന്നു നല്ല നിശ്ചയ മുണ്ടായിരുന്നു. പ്രസംഗിക്കുക മാത്രമല്ല, പറയുന്ന കാര്യങ്ങൾ സ്വന്തം ജീവിത ത്തിൽ അദ്ദേഹം പ്രായോഗികമാക്കുകയും ചെയ്തു.

ഗ്രിഗോറിയോസ് പിതാവിന്റെ ധാരാളം പ്രസംഗങ്ങൾ ഞാൻ കേട്ടിട്ടുണ്ട്. നിര വധി അവസരങ്ങളിൽ ഞങ്ങൾ ഒരേ വേദിയിൽ പ്രസംഗിച്ചിട്ടുണ്ട്. ഞാൻ K.C.S.L.ന്റെ സംസ്ഥാന പ്രസിഡന്റായിരുന്ന 12 വർഷക്കാലം കൂടുതൽ അടുത്തിടപഴകുന്നതിനും ആശയവിനിമയം നടത്തുന്നതിനും അവസരം കിട്ടി. 1972-ലെ വിദ്യാഭ്യാസ സമര ത്തിൽ ഒരുമിച്ചു പ്രവർത്തിച്ചിട്ടുണ്ട്. കെ.സി.എസ്.എൽ. അംഗങ്ങളായ കേരളത്തിലെ ഒരു ലക്ഷം സ്കൂൾ വിദ്യാർത്ഥികൾ ഒപ്പിട്ട "മദ്യത്തിനും പുകവലിക്കും ആഭരണ ഭ്രമത്തിനുമെതിരെയുള്ള പ്രതിജ്ഞാപത്രങ്ങൾ" അന്നു മുഖ്യമന്ത്രിയായിരുന്നു ശ്രീ. എ.കെ. ആന്റണിക്കു കൈമാറിയത് ഞാനും ഗ്രിഗോറിയോസ് പിതാവും കൂടി യാണ്.

പിതാവിന്റെ രൂപവും ഭാവവും വാക്കുകളും പ്രവൃത്തികളും എന്റെ മനസ്സിൽ ഇന്നും തെളിഞ്ഞുനിൽക്കുന്നു. ഉന്നതചിന്തയും ലളിതജീവിതവും സ്വായത്തമാക്കിയ, സംസാ രിക്കുന്ന സന്യാസി യായിരുന്നു ഗ്രിഗോറിയോസ് പിതാവ്. അദ്ദേഹത്തിന്റെ സാന്നിദ്ധ്യം ഒരു കുളിർകാറ്റുപോലെ സുഖകരമായിരുന്നു. പെരുമാറ്റം സൗമ്യവും, വാക്കുകൾ മൃദുവും, മധുരതരവുമായിരുന്നു. എന്നാൽ അഭിപ്രായങ്ങൾ ഉറച്ചതും വ്യക്തവുമായിരുന്നു. പ്രാർത്ഥനാജീവിതം നയിച്ച ആത്മീയാചാര്യനായിരുന്നെങ്കിലും, എപ്പോഴും ജന ങ്ങളുടെ നടുവിൽ, ജനങ്ങളോടൊപ്പം, ജനങ്ങൾക്കുവേണ്ടി നിൽക്കാൻ അദ്ദേഹം ആഗ്രഹിച്ചു. കത്തോലിക്കവിശ്വാസത്തിന്റെ കാര്യത്തിൽ യാതൊരു വിട്ടു വീഴ്ചയ്ക്കും തയ്യാറല്ലെങ്കിലും, ക്രൈസ്തവസഭകളുടെ ഐക്യത്തിനുവേണ്ടി ശക്ത മായി നിലകൊണ്ടു. ഒരു ഉത്തമക്രൈസ്തവന്റെ മുഖമുദ്ര അന്യമതങ്ങളോടുള്ള ആദരവായിരിക്കണമെന്നു സ്വന്തം നിലപാടുകളിലൂടെ അദ്ദേഹം ഉത്ബോധിപ്പിച്ചു. മതത്തിനും, ജാതിക്കും, ഭാഷയ്ക്കും, ദേശത്തിനും, രാഷ്ട്രീയത്തിനും അതീതമായി മനുഷ്യനെ സ്നേഹിക്കുന്നതിൽ അദ്ദേഹം വിശ്വസിച്ചു. സമൂഹത്തിന്റെ നന്മക്കു വേണ്ടി, വിശിഷ്യാ പാവപ്പെട്ടവരുടെയും പീഡിതരുടെയും ഉന്നമനത്തിനുവേണ്ടി, ആരുമായും - പാർട്ടിയും രാഷ്ട്രീയപ്രത്യയശാസ്ത്രവും നോക്കാതെ - സഹകരി ക്കാൻ അദ്ദേഹം തയ്യാറായിരുന്നു. അങ്ങനെ അദ്ദേഹം "ജനകീയനായ മെത്രാപ്പോ ലീത്താ"യും, തലസ്ഥാനത്ത് കത്തോലിക്കാസഭയുടെ ഏറ്റവും സ്വീകാര്യമായ മുഖ വുമായി. കത്തോലിക്കാ വിശ്വാസത്തിന്റെ സംരക്ഷകനും, എക്യുമെനിസത്തിന്റെ പ്രചാ രകനും, മതസൗഹാർദ്ദത്തിന്റെ പ്രവാചകനും, മനുഷ്യസ്നേഹത്തിന്റെ പ്രതീക വും, സമഗ്രവികനസനത്തിന്റെ പ്രയോക്താവുമായി അദ്ദേഹം എക്കാലവും സ്മരി ക്കപ്പെടും. പിതാവിന്റെ ചുവന്ന ചുണ്ടും, വെളുത്ത താടിയും, വശ്യമായ ചിരിയും, മൃദുവും മധുരതരവുമായ വാക്കുകളും, സൗമ്യമായ പെരുമാറ്റവും, ആശയ സമ്പുഷ്ട മായ പ്രസംഗങ്ങളും, ആത്മീയഭാവവും എല്ലാ എന്റെ മനസ്സിൽ തെളിയുന്നു. അദ്ദേ ഹത്തിന്റെ പാവനസ്മരണക്കുമുമ്പിൽ ആദരാഞ്ജലികൾ അർപ്പിച്ചുകൊണ്ട്, അദ്ദേ ഹത്തെ നമ്മുടെ മുമ്പിൽ സജീവമായി അവതരിപ്പിക്കുന്ന ഈ ഗ്രന്ഥം, ബഹുമാ ന്യരായ വായനക്കാർക്കു ഞാൻ ശുപാർശ ചെയ്യുന്നു.









# ലയം

ജീവചരിത്രനോവൽ,

**ഫാ. മാത്യു തുണ്ടത്തിൽ**

ഒരാസ്വാദനം

**ഫാ. കുര്യൻ വാലുപറമ്പിൽ**

ആദ്യമേ സത്യമങ്ങു പറയട്ടെ, ഈ ആസ്വാദകന് നോവൽനിരൂപണത്തിൽ തെല്ലും പരിചയമില്ല. ഇവിടെ കുറിക്കുന്നത് ഈയാളുടെ വായനാനുഭവം മാത്രമാണ്.

പതിനാറാം നൂറ്റാണ്ട് (1515–1582) ലോകത്തിനു സംഭാവന ചെയ്ത സുകൃതമുറഞ്ഞ ജ്ഞാനസൂനമാണ് സ്പെയിനിലെ ആവിലായിലെ ത്രേസ്യ. പാദുക കർമ്മലീത്താ സന്യാസസമൂഹത്തെ ആധ്യാത്മികമായി പരിഷ്കരിക്കാൻ ദൈവേച്ഛയാ ഒരുമ്പെട്ടിട്ട് നിഷ്പാദുക കർമ്മലീത്താ സന്യാസസമൂഹം സ്ഥാപിച്ചുറപ്പിക്കാൻ ദൈവം കരുവാക്കിയ കന്യകാരത്നം. രോഗബാധ മൂർച്ഛിച്ച് 67–ാം വയസ്സിൽ സ്വാഭാവികമായി മരിച്ച് നിത്യതയിൽ ലയിച്ചു. ജർമൻകാരി എഡിത്ത് സ്റ്റൈൻ, അവതാരികകാരൻ ശ്രീ പെരുമ്പടവം ശ്രീധരൻ യുക്തമായി ആദരിക്കുമ്പോലെ, "ഇരുപതാം നൂറ്റാണ്ടിന്റെ പുണ്യവും" (1891–1942).

ആദ്യത്തവൾ അമ്മ ത്രേസ്യ എന്നു വിഖ്യാത. മാതൃകാജീവിതം നയിച്ചിരുന്ന കത്തോലിക്കാകുടുംബത്തിൽ പിറക്കാൻ ഭാഗ്യം ലഭിച്ചവൾ. ദൈവത്തെ സ്നേഹിക്കുന്ന ആത്മാർഥമായ ഹൃദയമുള്ളവളെന്നു കുഞ്ഞുന്നാളിലേ നിരീക്ഷിക്കപ്പെട്ടവളും, ശാസിക്കേണ്ടവളെന്ന് പതിനേഴാം വയസ്സിൽ മൂത്ത സഹോദരി മരിയയെക്കൊണ്ട് അത്രയ്ക്കങ്ങു കാര്യമായ കാര്യമില്ലാതെ തോന്നിപ്പിച്ചവളും, ഏറെത്താമസിയാതെ പിതാവിനോടുപോലും പറയാതെ സ്വമേധയാ കന്യകാലയം പൂകി നിർവൃതിയാണ്ടവളുമായ ധീര. കാലങ്ങളും തലമുറകളും കൊഴിഞ്ഞുപോകുന്തോറും മൂല്യവും പ്രസക്തിയുമേറുന്ന ആധ്യാത്മിക ഗ്രന്ഥങ്ങളുടെ രചയിതാവ്. നേരിട്ടു ചെന്നും വിരളമായിമാത്രം മറ്റുള്ളവരെക്കൊണ്ടും മുപ്പത്തൊന്നു സന്യാസഭവനങ്ങൾ സ്ഥാപിച്ചവൾ. സ്പെയിനിന്റെ സാമ്പത്തികവും സാംസ്കാരികവും രാഷ്ട്രീയവുമായ വളർച്ചയ്ക്കതീതമായി ആധ്യാത്മികതയുടെ വലിയൊരു തരംഗംതന്നെ ലോകമാകെ അലയടിപ്പിച്ചവളും. കൂടാതെ, വേദപാരംഗതയെന്ന് കത്തോലിക്കാസഭാകേന്ദ്രം ഔദ്യോഗികമായി പ്രഖ്യാപിച്ചാദരിക്കുന്നവളുമത്രേ.

എഡിത്ത് സ്റ്റൈനാകട്ടെ ജന്മനാ യഹൂദയായിരുന്നു. ജർമനിയിൽ ജനിച്ചുവളർന്നവൾ. തത്ത്വശാസ്ത്രത്തെ സ്നേഹിച്ച് പ്രതിഭാസവിജ്ഞാനീയത്തിൽ അതിന്റെ ഉപജ്ഞാതാവായ എഡ്മണ്ട് ഗുസ്താവ് ആൽബ്രഹ്റ്റ് ഹസ്സെലിനെയും വെല്ലുംവിധം വളർന്ന പ്രതിഭാവിലാസിയായ തത്ത്വജ്ഞാനി. അർഥവത്തും ചിന്തോദ്ദീപകവും യുക്തിയെ ഉദ്യുക്തമാക്കുന്നവയുമായ വാക്കുകളാൽ ശ്രോതൃമനങ്ങളെ ആകർ ഷിച്ച് വിസ്മയിപ്പിച്ചിരുത്തിയ പ്രസംഗകയായവളും. സമയസംക്രമണ ത്തിൽ ക്രൈസ്തവ വിശ്വാസിനിയും, അമ്മത്രേസ്യയുടെ ആത്മകഥയായ *ബുക് ഓഫ് ഹേർ ലൈഫ്* വായിച്ച് ഗ്രന്ഥകർത്ത്രിയുടെ ആധ്യാത്മിക പാത പൂകി കുരിശിന്റെ തെരേസാ ബനദിക്ത എന്ന സന്യാസിനിയുമായി. അമ്പൊന്നാം വയസ്സിൽ ജർമൻ നാസികളുടെ നിഷ്ഠൂര വിധിയാൽ, ഹോളണ്ടിലെ ഔഷ്വിറ്റ്സിൽ 1942 ആഗസ്റ്റ് 9ന് അവരൊഴുക്കിയ വിഷവാതകത്തിൽ ഹോമിക്കപ്പെട്ടു നിത്യതയിൽ ലയിച്ചു.

നാലര നൂറ്റാണ്ടിന്റെ അകലത്തിൽ ജീവിച്ച് ഈ ലോകം വിട്ട ഈ രണ്ടുപേരുടെ അതിഗാഢമായ അന്യോന്യാശ്ലേഷണം അവരുടെ ജീവചരിത്രങ്ങളിൽനിന്ന് കടഞ്ഞെടുത്ത അവരുടെ പച്ചയായ ജീവിതങ്ങളിലെ അപൂർവങ്ങളായ അനുഭവമണ്ഡലങ്ങളെക്കൊണ്ട് ആവിഷ്കരിപ്പിക്കുന്നു നോവലിസ്റ്റ്. ഇരുവരെയും പരസ്പരവും ഒരേ ആധ്യാത്മിക ഏകകത്തിലും സാന്ദ്രമായി ലയിപ്പിച്ച്, പകിട്ടും മിതത്വവുമുള്ള ഭാവനാകുശലതയാൽ "കലാസൃഷ്ടിയുടെ രൂപലാവണ്യങ്ങളേകി" (അവതാരിക

കാരൻ) ഉത്തമമായൊരു സാംസ്കാരിക സൃഷ്ടിയായി 2014ൽ ബഹു. മാത്യു തുണ്ടത്തിലച്ചൻ ശ്രേഷ്ഠമല യാളത്തിനു സമ്മാനിച്ചിട്ടുള്ള ജീവചരിത്രനോവലാണ് *ലയം*.

കാര്യമായൊന്നു വായിക്കണമെന്നു കരുതി കയ്യിലെ ടുത്തപ്പോഴേ *ലയം*ത്തിന്റെ വലുപ്പവും, മീരയുടെ *കഥ കൾ*ക്കുള്ള സക്കറിയയുടെ ആസ്വാദനത്തിൽ (''ആൾമാറാട്ടം'') ''രണ്ട് അപരിചിതർ (കഥയും വായനക്കാരനും) തമ്മിലുള്ള മുഖാമുഖമാണ് സാഹിത്യത്തിന്റെ നിർണായക നിമിഷം'' എന്ന് എഴുതിയിട്ടുള്ളതിന്റെ ഓർമയും ഒരു സന്ദേഹമുണ്ടാക്കി. അമ്മത്രേസ്യയുടെയും എഡിത്ത് സ്റ്റൈനിന്റെയും ജീവചരിത്രങ്ങൾ പരിചയമുള്ളവരേറെയുള്ള ഒരു വായനാസമൂഹത്തിന് എന്ത് അപരിചിതത്വമാണ് ജീവചരിത്രനോവലായ *ലയം* നല്കാൻ പോകുന്നത്? ഉടനുണ്ടായി സമാശ്വാസങ്ങളും. അമ്മത്രേസ്യയും എഡിത്ത് സ്റ്റൈനും ആദ്യം അപരിചിതരായിരുന്നല്ലോ! അച്ചന്മാരും കന്യാസ്ത്രീകളുമായിരിക്കില്ലല്ലോ *ലയ*ത്തിന്റെ മുന്തിയ വായനക്കാർ! ശ്രീ പെരുമ്പടവം ശ്രീധരന്റെ ആധികാരികമായ അവതാരികയുണ്ട്. വായിക്കാം.

പുറംകാഴ്ചയിൽ ബ്രഹുത്തായൊരു ജീവചരിത്രനോവലാണ് *ലയം*. 632 പേജുകൾ! ഉള്ളിലേക്കു കടക്കുമ്പോൾ ബ്രഹുത്ത്വം ലയിച്ചില്ലാതാകുകയും വലുപ്പം വർദ്ധിക്കുകയും ചെയ്യുന്നതാണ് അനുവാചകന്റെ ഉള്ളനുഭവം. ശ്രീ കെ. പി. അപ്പൻ ''തകഴിയോ ബഷീറോ'' എന്ന പ്രബന്ധത്തിൽ നല്കിയിട്ടുള്ള ചില നിരീക്ഷണങ്ങൾ *ലയ*ത്തിന്റെ പുറംവലുപ്പം നന്നേ കുറയ്ക്കുന്നു. ''ഹ്രസ്വമായി പറയാൻ പറ്റാത്ത ഒന്നാണ് ജീവിതം എന്ന് വലിയ നോവലിസ്റ്റുകൾ കരുതുന്നു. അതിനാൽ വിശദീകരണങ്ങൾ നോവലിന്റെ സ്വഭാവമായി മാറുന്നു. സവിസ്തരമായ പ്രതിപാദനം നോവൽ എന്ന സാഹിത്യരൂപം എപ്പോഴും ആവശ്യപ്പെടുന്നുണ്ട്.'' ശ്രീ കെ. പി. അപ്പന്റെ മറ്റൊരു നിരീക്ഷണവും *ലയം*ത്തിന്റെ കേസിൽ ശരിക്കും വാസ്തവമാകുന്നു. ''ഒമ്പതു കൃതികൾക്കുള്ള ആത്മീയ സമ്പത്തുള്ള''തുകൊണ്ട് ബഹു. തുണ്ടത്തിലച്ചനിൽനിന്ന് *ലയം* എന്ന ഒരു കഥ മനോഹരമായി വാർന്നുവീണു. ഈ ആസ്വാദകന്റെ വായനാനുഭവത്തിൽ, *ലയം*ത്തിലെ ഓരോ നുറുങ്ങും അടുത്തതിനുവേണ്ടി ഉദ്ഗാഢമായൊരു ദാഹം ഉണർത്തുന്നു. ഏറ്റവും ചെറിയ നുറുങ്ങിനു നൂറിരട്ടി നുറുങ്ങുള്ളപോലെ. അത് ഈ നോവലിന്റെ കാവൽശക്തി ധ്യാനമനനങ്ങളായതിനാലാകണം. ഒന്നാം രംഗം അവസാനരംഗത്തെ ധ്വന്യാത്മകമായി ഉൾക്കൊണ്ടിട്ടുള്ളത് കഥയുടെ തുടർവിന്യാസത്തിൽ വായനക്കാരന് അനുഭവപ്പെടേണ്ട അപരിചിതത്വങ്ങളും അപ്രതീക്ഷിതത്വങ്ങളും ഇല്ലാതാക്കുന്നില്ല. അന്ത്യരംഗത്തിന്റെ പാരമ്യതയുടെയും അതിലേക്കെത്തുന്ന പാതയുടെയും കഥനപാതയെ സംബന്ധിച്ച ഉദ്വേഗവും മറ്റനവധി അപരിചിതത്വങ്ങളും തുടർവായനയെ സാനന്ദം മുന്നോട്ടു നയിക്കുന്ന പ്രേരണാശക്തിയാകുന്നു. വിശേഷിച്ച്, ആധ്യാത്മികോന്നതിക്ക് ആത്മാർഥമായി അധ്വാനിക്കുന്ന അനുവാചകർക്ക്. അന്തരാത്മാവിനെ തൊട്ടുണർത്തുകയും വിചാരത്തിനു ചൂടേറ്റുകയും അനുചിന്തനത്തെ നിർലീനതയിലേക്കു മുങ്ങാംകുഴിയിടീപ്പിക്കുകയും ചെയ്യുന്ന രംഗസംവിധാനങ്ങളും സംഭവങ്ങളും വാക്കുകളും ഈ ജീവചരിത്രനോവലിന്റെ ഉണർവുള്ള വായനയെ ത്വരിതപ്പെടുത്തുന്നു.

ഡോ. എഡിത്ത് സ്റ്റൈൻ അമ്മത്രേസ്യയെ ധ്യാനിച്ചുധ്യാനിച്ച് കുരിശിന്റെ തെരേസാ ബനദിക്തയായി; ക്രൂശിതനിൽ ലയിച്ച് ദൈവത്തിൽ ലയിച്ചുചേർന്നു. ആ ലയത്തിന്റെ ഭൗമിക പൂർത്തീകരണമാണ് 1942 ആഗസ്റ്റ് 9ന് ഔഷ്‌വിറ്റ്സിൽ സംഭവിച്ചത്. ഇതാണ് നോവലിന്റെ ഇതിവൃത്തം. അമ്മത്രേസ്യയെയും കുരിശിന്റെ തെരേസാ ബനദിക്തയെയും ധ്യാനിച്ചുധ്യാനിച്ച് അവരുടെ അന്യോന്യലയത്തിന്റെ വിസ്മരിപ്പിക്കുന്ന സൗന്ദര്യത്തിൽ അനുസ്യൂതം ആമഗ്നനായിവീണപ്പോൾ മാത്യു തുണ്ടത്തിൽ ഒ.സി.ഡി *ലയം*ത്തിന്റെ കഥാകാരനായി. പരകായ(പരാത്മ?)പ്രവേശനം എന്നൊക്കെപ്പറയുന്ന ഒരു രൂപാന്തരമുണ്ടല്ലോ. കഥയെഴുത്തിന് അനിവാര്യമായത്.

കുരിശിന്റെ തെരേസാ ബനദിക്തയുടെ ലയം ആവിഷ്കരിക്കാൻ ആ പുണ്യവതിയെയും അമ്മത്രേസ്യയെയും നോവലിസ്റ്റ് ധ്യാനിച്ചത് അവർ തങ്ങളുടെ വിശുദ്ധമായ ഭാഗധേയത്തിന്റെ ചരിത്രപാതകൾ പണിത കാലദേശാന്തരങ്ങളെ അവയുടെ അവസ്ഥാവിശേഷങ്ങളോടെ ഉൾപ്പെടുത്തിയാണെന്നത് ജീവചരിത്രനോവലിനു സ്വാഭാവികമത്രേ. ഇക്കാര്യത്തിൽ കഥാകാരന്റെ ധ്വന്യാത്മകവും വാചാലവുമായ കൈയൊതുക്കം ശ്രദ്ധാർഹമത്രേ. വിശേഷിച്ച് അമ്മത്രേസ്യയും തെരേസാ ബനദിക്തയും ഇതര കഥാപാത്രങ്ങളും കടന്നുപോകാനിടയായ അതാതിടങ്ങളുടെ ഏതത്കാലീനങ്ങളായ പ്രകൃതിദൃശ്യശ്രവണങ്ങളുടെ സൗന്ദര്യവും നിമിഷങ്ങളുടെ നാനലവും ധ്വനിനാനാത്വവും അനന്തധ്യാനത്തിനു വകയുള്ള ഉള്ളറകളാകുന്നു. അവിടങ്ങളിലൂടെയെല്ലാം വായനക്കാരെ അവരുടെ കണ്ണും കാതും മനസ്സും തുറപ്പിച്ച് നോവലിസ്റ്റ് നടത്തുന്നു. ഈ കരവിരുത് സമ്യക്കായി ന്യസിക്കുന്നവരും പ്രകൃതിയും തമ്മിലുള്ള അഭേദ്യവും ബലവത്തുമായ ഇഴയിണക്കത്തിന്റെ ഗുണം അനുഭവിച്ചനുഭവിപ്പിക്കുന്ന കഥാകാരന് സ്വാഭാവികമായിത്തീർന്നൊരു സമ്പന്നതയെന്നു വിലമതിക്കാനാണ് ഈ ആസ്വാദകനിഷ്ടം. നോവലിലെ ഹെഡ്‌വിഗ് മാർഷ്യസ് പറയുമ്പോലെ, ആന്തരിക അഗാധത രൂപപ്പെടുത്തുന്നതിൽ പ്രകൃതിക്കും പങ്കുണ്ടല്ലോ. ... നാം പ്രകൃതിയെ സ്നേഹിക്കുമ്പോൾ നാം നമ്മെത്തന്നെയാണു സ്നേഹിക്കുന്നത്. അഥവാ, നാം സ്നേഹിക്കുന്ന അളവിൽ പ്രകൃതി നമുക്കു സ്നേഹം തിരികെ നല്കും. ... പ്രകൃതിയുടെ അരൂപിയായ സത്തയെ ദൈവമെന്നു വിളിക്കുന്നു (പുറം 211 –213)..

ഈ ജീവചരിത്രനോവലിന്റെ മഹത്ത്വത്തിനു നിദാനമായ കാലികപ്രസക്തിയുടെ നാനാമാനങ്ങളിൽ നാലെണ്ണം ഇവിടെ സൂചിപ്പിച്ചുകൊള്ളട്ടെ. ഒന്നാമത്, ഇത് ഗതകാലചരിത്രത്തിലെ പുണ്യജീവിതങ്ങളിലൂടെ ഇന്നും അരങ്ങത്താടുന്ന ഗംഭീരങ്ങളായ പ്രശ്നങ്ങൾക്കും പ്രമേയങ്ങൾക്കും സജീവവും സമൂർത്തവുമായ രൂപം

നല്കിയിട്ടുണ്ട്. ഈ പ്രശ്നങ്ങളും പ്രമേയങ്ങളും ഇതിവൃത്താവിഷ്കരണത്തിന്റെ മൂർച്ച കൂടുതൽ കൂർത്തതാക്കിയിട്ടുമുണ്ട്. അമ്മത്രേസ്യയുടെ ജീവിതമെടുക്കുക. താൻ അംഗമായിരുന്ന സന്യാസസമൂഹത്തിന് അർഥമേകേണ്ട അന്തസത്ത നഷ്ടമാകുന്നെന്നു തിരിച്ചറിഞ്ഞപ്പോൾ ആ സമൂഹത്തെയും അതുവഴി സഭയെയും ആധ്യാത്മികമായി നവീകരിക്കാൻ ദൈവേഷ്ടപ്രകാരം ഇഷ്ടപ്പെട്ടവൾക്ക് അതേ സമൂഹത്തിന്റെയും സഭയുടെതന്നെയും അധികാരകേന്ദ്രങ്ങളിൽനിന്നുപോലും ഉണ്ടായ എതിർപ്പുകളും വിലക്കുകളും ഭീഷണികളും!!! ഈ പൈശാചികത്തം കൂർത്തുമൂർത്ത പല്ലിറക്കാത്ത ഏതു മേഖലയുണ്ട് ഇന്നത്തെ ആഗോളമനുഷ്യസമൂഹത്തിൽ? എതിർപ്പുകളെ സത്യത്തിന്റെ ആത്മീയശക്തിയാൽ അതിജീവിച്ച് ചരിത്രം സൃഷ്ടിച്ച ധീരാത്മാവിന്റെ മാതൃക - ധീരവനിതയുടെ മാതൃക - ആവശ്യമില്ലാത്തതല്ലല്ലോ ഇന്നിന്റെ ലോകം. അത് മലാലയുടെ രൂപത്തിലുമാകാം, ശൗചത്തിനു സൗകര്യമില്ലാത്തിടത്തേക്കു വീട്ടുകാരും കൂട്ടവും പറഞ്ഞുറപ്പിച്ച വിവാഹം വേണ്ടെന്നു മനം കനപ്പിച്ച പെണ്ണിന്റെ രൂപത്തിലുമാകാം.

രണ്ടാമത്, ഔഷ്വിറ്റ്സിന്റെ ഭീകരതയെടുക്കാം. കുരിശിന്റെ തെരേസാ ബനദിക്ത. ആർക്കും ഒരു ദ്രോഹവും ചെയ്യാതെ നന്മ മാത്രം ചെയ്തവളും വിദ്യാസമ്പന്നയുമായ ഒരു കത്തോലിക്കാസന്യാസിനിയായിക്കഴിഞ്ഞിട്ടും, യഹൂദയായിപ്പിറന്നതുകൊണ്ടു മാത്രം, നാസികളുടെ വിഷയറയ്ക്കിരയാക്കപ്പെട്ടു കൊല്ലപ്പെട്ടു. ഇന്ന് ഈ ഭീകരത അനേകം രാഷ്ട്രങ്ങളിൽ വിവിധരൂപഭാവങ്ങളിൽ താണ്ഡവമാടിക്കൊണ്ടിരിക്കയല്ലോ! ജാതി ജാതിയോട്, ഉപജാതികളോട്, ഉപജാതികൾ തമ്മിൽ! ചില മതസ്ഥരും ഭരണകൂടങ്ങളും ക്രൈസ്തവരോട്! ചിലയിടങ്ങളിൽ ഭൂരിപക്ഷ മതക്കാർ ന്യൂനപക്ഷങ്ങളോട്. തോതു കൂട്ടിയും കുറച്ചും വിഷം പുകച്ചു കൊല്ലാക്കൊല ചെയ്യുകയും പുറത്തുചാടിക്കുകയും ചെയ്യുന്ന ക്രൂരവിനോദത്തിൽനിന്നു പൂർണമായി വിമുക്തമായവയാണോ സർക്കാരോഫീസുകളും പൊതുസേവനസംവിധാനങ്ങളും സകല സന്യാസസമൂഹ/ഭവനങ്ങളും അമ്പലങ്ങളും പള്ളികളും, ഇങ്ങേയറ്റം ഇടവകക്കളിലെ ഗായകസംഘംപോലും? പരോക്ഷമായ ഔഷ്വിറ്റ്സുകൾക്ക് മാന്യത കൂടുതലുണ്ടോ!

മൂന്നാമത്, പ്രകൃതിയോടുള്ള ആഭിമുഖ്യം. പ്രകൃതിയെ ആവുന്നത്ര ആക്രമിച്ചു സുരക്ഷിതത്വവും സമ്പന്നതയും സൗകര്യങ്ങളും സമൃദ്ധമാക്കാൻ ബദ്ധപ്പെടുന്ന ബുദ്ധിശൂന്യത പ്രബലപ്പെടുന്ന ഇന്നത്തെ ലോകത്ത് *ലയം*ത്തിന് അതിപ്രബലമായ പ്രസക്തിയുണ്ട്. ഡോ. എഡിത്ത് സ്റ്റൈന്റെ വാക്കുകളെ (പുറം 252) പ്രയോജനപ്പെടുത്തിപ്പറഞ്ഞാൽ, യാഥാർഥ്യബോധത്തെ ഉദ്ഭവിപ്പിക്കുന്ന പ്രകൃതിയെ നശിപ്പിച്ച് മനുഷ്യന് യാഥാർഥ്യബോധം നഷ്ടമായിരിക്കുന്നു. കോടിക്കണക്കിനു വർഷങ്ങളായി മനുഷ്യസമൂഹം കാത്തുസൂക്ഷിച്ചുപോന്ന പാറമലകളെ മൂടേ പറിച്ചെടുക്കാൻ ഇരുപത്തൊന്നാം നൂറ്റാണ്ടിന്റെ രണ്ടാം ദശകത്തിലെ ഏതാനും പേർക്ക് പൂർണ അവകാശമുണ്ടെന്ന മട്ടിലാണല്ലോ ചില ന്യായവിധികൾപോലും! മലയുടെ പകുതിയെങ്കിലും ഭാവിതലമുറകൾക്കുവേണ്ടി വിട്ടേക്കാൻ അനുവദിക്കാത്ത അത്യാർത്തിയും ധാർഷ്ട്യവും!

നാലാമത്, തീർത്തും ആധ്യാത്മികമായ ദാർശനിക ഇതിവൃത്തം. മനുഷ്യന്റെ, മർദിതരുടെ, വ്രണിതരുടെയും തിരസ്കൃതരുടെയും ജീവിതയാത്ര ഭൂമിയിൽ എവിയെയാണെങ്കിലും ഒടുവിൽ ഈശ്വരസദനത്തിൽ, ദൈവസന്നിധിയിൽ, നിത്യതയിൽ ലയിച്ചുചേരുന്നു (പുറം 587). അതിന് കുരിശിന്റെ തെരേസായ്ക്കും അവൾക്കു മാതൃകയായിരുന്ന അമ്മത്ര്യേസ്യയ്ക്കും എന്നുമെപ്പോഴുമെവിടെയും കരുത്തേകിയതാകട്ടെ സദാ ദൈവതിരുമനസ്സിൽ ലയിച്ചിരുന്നെന്നതും. ദൈവതിരുമനസ്സിലെ ലയത്തിന്റെ സമ്പൂർണതയും ധന്യതയും ക്രൂശിതനായ ക്രിസ്തുവിൽ കണ്ടറിഞ്ഞ് അവനെ നിത്യമണവാളനായി വരിച്ചതും. കാഴ്ചയും പ്രജ്ഞയും അലിഞ്ഞുചേരുന്ന കുരിശന്റെ ഹൃദയത്തിലേക്ക്, ഹൃദയത്തിലെ ആനന്ദത്തിലേക്കുള്ള ലയം (പുറം 632). എപ്പോഴുമെവിടെയുമേതിലും അവനു തങ്ങളോടും തങ്ങൾക്ക് അവനോടുമുള്ള തീരാപ്രണയമനുഭവിച്ചിരുന്നതിനാൽ കുരിശുകളുടെ തീരാനിരകൾ അവർക്ക് നിർവൃതിദായകമായിരുന്നു. ഈ നിലയിലേക്ക് എത്തിച്ചേരാനുള്ള വഴിയും ഉപവഴികളും ദ്രുതിയിലൊന്നു കടന്നുപോകാനും *ലയം* വായനക്കാരെ സഹായിക്കുന്നു. അങ്ങനെ, പ്രതിഭാസവിജ്ഞാനീയത്തിന്റെയും അമ്മത്രേസ്യയുടെ *ആത്മകഥ*യുടെയും *സുകൃതസരണി*യുടെയും സംഗ്രഹങ്ങളും *ആഭ്യന്തര ഹർമ്യ*ത്തിന്റെ സദനങ്ങളുടെ കുറിമാനങ്ങളും കുരിശിന്റെ വിശുദ്ധ യോഹന്നാന്റെ സാന്നിധ്യവും ഉണ്ട്. യഥാർഥ മറുകരയെത്താൻ സഹായിക്കുന്നവ.

സുരേന്ദ്രന്റെ 'നോവത്സരൂപ' നിർണയത്തെയുമെല്ലാം അതിക്രമിച്ച്, ഡോ. ജോർജ് ഇരുമ്പയം സാർ നിരീക്ഷിച്ചിട്ടുള്ളതുപോലെ, "ഏതു നിർവചനത്തെയും പരാജയപ്പെടുത്തുന്ന തരത്തിലുള്ള നോവലുകൾ ഉണ്ടായിക്കൊണ്ടിരിക്കുന്ന" ഇന്നത്തെ സാഹിത്യസാഹചര്യത്തിലും ബഹു. മാത്യു തുണ്ടത്തിലച്ചന്റെ *ലയം* എന്ന ജീവചരിത്രനോവലിന് ശ്രേഷ്ഠമലയാളത്തിൽ ഒരു മാന്യസ്ഥാനമുണ്ടെന്നാണ് എന്റെ വിശ്വാസം. "അച്ചനല്ലേ, ആലിംഗനംചെയ്ത് അഭിനന്ദനം, സന്തോഷം എന്നൊക്കെപ്പറയാൻ പാടുണ്ടോ!" എന്ന അവതാരികകാരന്റെ അകമഴിഞ്ഞ അഭിനന്ദനത്തെ ഈ ആസ്വാദകനായ ഈ അച്ചൻ ഇങ്ങനെ വ്യാഖ്യാനിച്ച് തത്കാലം നിർത്തട്ടെ: അച്ചന്റെ വലുപ്പം ഉറഞ്ഞുകൂടിയ കൊച്ചുമുഖത്തെ കുറുകിയ താടിക്ക് ഈ അച്ചന്റെ ഗാഢമായൊരുമ്മ!

# വിശക്കുന്നവരുടെ അമ്മ




സുന്ദരിയായ എയർ ഹോസ്റ്റസ്സ് സസ്യ ഭക്ഷണപ്പൊതി ആണോ സസ്യേതര ഭക്ഷണപ്പൊതി ആണോ വേണ്ടത് എന്ന് അറിയുവാൻ ആ അമ്മയുടെ മുമ്പിൽ പുഞ്ചിരി തൂകി നിന്നു, ആ വിമാനത്തിലെ ഏറ്റവും പ്രധാന യാത്രക്കാരി ആ വൃദ്ധ ആണ് എന്നറിഞ്ഞുകൊണ്ടുതന്നെ. ഞാൻ ഈ ഭക്ഷണം വേണ്ട എന്നു വച്ചാൽ എനിക്കിങ്ങനെ എത്ര പണം മടക്കി നൽകും. ദുർബലമായ ശബ്ദത്തിൽ ഉയർന്ന ചോദ്യത്തിന് മുമ്പിൽ ഒന്നു പകച്ചു എങ്കിലും പൈലറ്റിനോട് ചോദിച്ചിട്ട് ഒരു യു.എസ്. ഡോളർ എന്ന മറുപടിയുമായി അവർ മടങ്ങിവന്നു. മെക്സിക്കോസിറ്റിയിലേക്ക് പറക്കുന്ന ടാക്കോ എയർലൈൻസ് വിമാനത്തിലാണ് സംഭവം. എനിക്കീ ഭക്ഷണം വേണ്ട, ഒരു ഡോളർ രൂപാ പാവങ്ങളുടെ അമ്മ യാചകിയെപോലെ കൈകൾ നീട്ടി, ഇതിനോടകം മദർ തെരേസയെ തിരിച്ചറിഞ്ഞ 129 യാത്രക്കാരും തങ്ങൾക്ക് ഭക്ഷണം വേണ്ട പണം അമ്മയ്ക്ക് നൽകൂ എന്ന് ആവശ്യപ്പെട്ടു. വിമാനം ലാൻഡ് ചെയ്തപ്പോൾ ആ ഭക്ഷണപ്പൊതികൾ നിങ്ങൾ എന്ത് ചെയ്യാൻ പോകുന്നു എന്ന് ചോദിച്ച അമ്മയോട് അത് ഇനി കളയുകയെയുള്ളൂ എന്ന് മറുപടി പറഞ്ഞ പൈലറ്റിനോട് അവ എനിക്ക് തന്നുകൂടെ എന്ന് അമ്മ ചോദിച്ചു. ഭക്ഷണപ്പൊതികൾ അമ്മയ്ക്ക് നൽകാൻ സന്തോഷപൂർവ്വം അനുവാദം കൊടുത്ത അയാളോട് അമ്മ അടുത്ത ആവശ്യം ഉന്നയിച്ചു, എനിക്ക് നിങ്ങളുടെ ഒരു ട്രക്ക് കൂടി തരണം. വിമാനകമ്പനിയുടെ ട്രക്കിൽ തന്നെ ആ ഭക്ഷണപ്പൊതികൾ കയറ്റി സ്വയം ഡ്രൈവ് ചെയ്തു നഗരത്തിലെ ചേരി പ്രദേശത്തേക്ക് അഗതികളുടെ അമ്മ യാത്ര ആരംഭിച്ചു.

സമയത്തും അസമയത്തും തന്റെ ശ്രദ്ധയും ലക്ഷ്യവും ഒന്നുമാത്രം ആയിരുന്നു, പാവങ്ങളും അവരുടെ വിശപ്പും. എല്ലായ്പ്പോഴും കർത്താവിന്റെ ശുശ്രൂഷകളിൽ വർദ്ധിച്ചുവരുന്ന കൃപയ്ക്കായി നമുക്കും പ്രാർത്ഥിക്കാം.

## കാഹളം അടുത്ത ലക്കം മുതൽ പുതിയ പംക്തികൾ ആരംഭിക്കുന്നു.



### ആനുകാലിക ലോകം

പ്രശസ്ത മാധ്യമ പ്രവർത്തകൻ ബോബി എബ്രഹാം, സമകാലീന സമൂഹത്തിലെ വിവിധ സംഭവങ്ങളെ സഭയുടെ കാഴ്ച്ചപ്പാടിൽ വിലയിരുത്തുന്നു.

---




### ആനുകാലിക സഭ

റവ. ഡോ. മാത്യു ചാർത്തകുഴി സാർവ്വത്രിക സഭയിലെ പുതിയ പ്രബോധനങ്ങൾ, സംഭവങ്ങൾ എന്നിവയുടെ ദൈവ ശാസ്ത്ര വീക്ഷണ വായനക്കാരുമായി പങ്കുവയ്ക്കുന്നു.

---

### യൂകാറ്റ്




സഭയുടെ യുവജന മതബോധന ഗ്രന്ഥത്തിലെ പ്രതിപാദ്യ വിഷയങ്ങൾ റവ. ഫാ. ഗീവർഗ്ഗീസ് ചാങ്ങവീട്ടിൽ അവതരിപ്പിക്കുന്നു.

---



### ധ്യാനതീരം

പ്രശസ്ത ധ്യാനഗുരു റവ. ഫാ. ഡാനിയേൽ പൂവണ്ണത്തിൽ ദൈവവചന ധ്യാനചിന്തകൾ വായനക്കാരുമായി പങ്കുവയ്ക്കുന്നു.

---




ലഹരിയുടെ വിപത്തുകളെകുറിച്ച് പ്രൊഫ. ജോർജ്ജ് ജോസഫ് കൊച്ചുപുരയ്ക്കൽ, പ്രൊഫ. ജോജു ജോൺ എന്നിവർ എഴുതുന്നു

---



### വിജ്ഞാനലോകം

സഭയും ആധുനിക ലോകവും എന്ന വിഷയത്തിൽ കുട്ടികൾക്കും മുതിർന്നവർക്കും വിജ്ഞാനപ്രദമായ ചോദ്യോത്തര പംക്തി. തയ്യാറാക്കുന്നത് ശ്രീ വർഗീസ് ജോർജ്ജ്

